കൊടുങ്ങല്ലൂർ

കുഞ്ഞിക്കുട്ടൻതമ്പുരാൻ തിരുമനസ്സിലെ

# കൃതികൾ

പുസ്തകം നം.

൧

പ്രസാധകൻ

പി. വി. കൃഷ്ണവാരിയർ

കോട്ടയ്ക്കൽ

1102

[വില 1ക]

# വിഷയാനുക്രമണിക


പ്രസ്താവന ... ... ... ... 1—2

പി. വി. കൃഷ്ണവാരിയർ

മുഖവുര ... ... ... ... ... i—xxiv

കെ. സി. വീരരായൻരാജാ ബി. ഏ., എൽ. ടി.

ശ്രീസ്തുതി ... ... ... ... ... 1

കവിഭാരതം ... ... ... ... ... 5

കൂടൽമാണിക്ക്യം ... ... ... ... 18

ഒരു കരാർ ... ... ... ... 28

ഒരു ചരിത്രകഥ ... ... ... ... 38

ഗർവ്വശമനം ... ... ... ... 44

ശ്രീഭൂതപുരത്തപ്പൻ (പാന) ... ... 47

ശ്രീശങ്കരഗുരുചരിതം (സംസ്കൃതകൃതി) ... 52

സന്താനഗോപാലം—നാടകം ... ... 62

ദ്വിതീയാക്ഷരപ്രാസം ... ... ... 137

ഉദയസിംഹൻ ... ... ... ... 139

ഭദ്രകാളീസ്തവം ... ... ... ... 148

# പ്രസ്താവന

സാഹിത്യസാമ്രാജ്യത്തിൽ ലബ്ധപ്രതിഷ്ഠനായ നമ്മുടെ കവികുലചക്രവർത്തിക്കുള്ള അപദാനങ്ങളെ എത്രതന്നെ എടുത്തുപാടിയാലും ഒട്ടും ഏറിപ്പോകുമെന്നു തോന്നുന്നില്ല. സമകാലികന്മാരായ സകലമഹാകവികളും ഐകകണ്ഠ്യേന ശ്ലാഘിക്കുന്ന ഉത്തമശ്ലോകനായ മഹാകവി കുഞ്ഞിക്കുട്ടൻതമ്പുരാൻ തിരുമനസ്സുകൊണ്ടു മാത്രമാണ്. ആധുനികമഹാകവികളിൽ പ്രശസ്തനായ വള്ളത്തോൾ നമ്മുടെ മഹാകവിയെപ്പറ്റി പറയുന്നതു നോക്കുക:—

"ശബ്ദങ്ങളെദ്ദാസരെയെന്നപോലെ
ശരിക്കു കീഴ്നിർത്തിയ ശക്തിയുക്തൻ,
തനിച്ചു മുപ്പാണ്ടിടകൊണ്ടു സാക്ഷാൽ
ശ്രീഭാരതം തർജ്ജമചെയ്ത ധീരൻ,

കാളീകടാക്ഷഭ്രമരക്കളിപ്പൂ-
ങ്കാവായ കല്യൻ കവിസാർവ്വഭൗമൻ
കുലാഭിമാനപ്രദകീർത്തി 'കുഞ്ഞി-
ക്കുട്ടക്ഷിതീശൻ' ——————" എന്നും,

"ആരിന്നി നമ്മൾക്കു ഹിതോപദേഷ്ടാ-
വൃദ്ധസ്സൗമ്യനസ്മൽഗുരു സർവ്വമാന്യൻ"

എന്നും ഭക്തിബഹുമാനപുരസ്സരം സ്മരിക്കുന്ന വള്ളത്തോൾ മഹാകവി,

"ചിക്കെന്നു വിജ്ഞാനവിശേഷരത്ന-
ച്ചെപ്പായിരുന്നാത്തല ചാമ്പലായി!
നിനക്കുവയ്യെൻ മലയാളഭാഷേ!
നിർഭാഗ്യയാം നിൻഗതിയെന്തു മേലിൽ".

എന്നു കഠിനമായി സംഭ്രമിച്ചുകൊണ്ട്,

"വൈധവ്യമാർന്നൂ കവിതാവധൂടി,
ഹാ കൈരളിപ്പെണ്ണിനു കണ്ണുപൊട്ടി!!"

# പ്രസ്താവന

സാഹിത്യസാമ്രാജ്യത്തിൽ ലബ്ധപ്രതിഷ്ഠനായ നമ്മുടെ കവികുലചക്രവർത്തിക്കുള്ള അപദാനങ്ങളെ എത്രതന്നെ എടുത്തുപാടിയാലും ഒട്ടും ഏറിപ്പോകുമെന്ന തോന്നുന്നില്ല. സമകാലികന്മാരായ സകലമഹാകവികളും ഐകകണ്ഠ്യേന ശ്ലാഘിക്കുന്ന ഉത്തമശ്ലോകനായ മഹാകവി കുഞ്ഞിക്കുട്ടൻതമ്പുരാൻ നിരുമനസ്സുകൊണ്ടു മാത്രമാണ്. ആധുനികമഹാകവികളിൽ പ്രശസ്തനായ വള്ളത്തോൾ നമ്മുടെ മഹാകവിയെപ്പറ്റി പറയുന്നതു നോക്കുക:—

“ശബ്ദങ്ങളെദ്ദാസരെയെന്നപോലെ
ശരിക്കു കീഴ്നിർത്തിയ ശക്തിയുക്തൻ,
തനിച്ചു മൂവാണ്ടിടകൊണ്ടു സാക്ഷാൽ
ശ്രീഭാരതം തർജ്ജമചെയ്ത ധീരൻ,
കാളീകടാക്ഷഭ്രമരക്കളിപ്പൂ-
ങ്കാവായ കല്യൻ കവിസാർവ്വഭൗമൻ
കുലാഭിമാനപ്രദകീർത്തി 'കുഞ്ഞി-
ക്കുട്ടക്ഷിതീശൻ' ———— ” എന്നും,

“ആരിന്നി നമ്മൾക്കു ഹിതോപദേഷ്ടാ-
വാസ്സൗമ്യനസ്മൽഗുരു സർവ്വമാന്യൻ”

എന്നും ഭക്തിബഹുമാനപുരസ്സരം സ്മരിക്കുന്ന വള്ളത്തോൾ മഹാകവി;

“ചിക്കന്നു വിജ്ഞാനവിശേഷരത്ന-
ച്ചെപ്പായിരുന്നാത്തല ചാമ്പലായി!
നിനക്കുവയ്യെൻ മലയാളഭാഷേ!
നിർഭാഗ്യയാം നിൻഗതിയെന്തു മേലിൽ”.

എന്നു കഠിനമായി സംഭ്രമിച്ചുകൊണ്ട്,

“വൈധവ്യമാർന്നു കവിതാവധൂടി,
ഹാ കൈരളിപ്പെണ്ണിനു കണ്ണുപൊട്ടി!!”

എന്നു് ഉള്ളിൽതട്ടി വിലപിക്കതന്നെ ചെയ്യുന്നു.

മഹാകവി ഉള്ളൂർ പരമേശ്വരയ്യരവർകളാകട്ടെ, 'ന രസ്വർഗ്ഗതകവികിരീടമണി'യെന്നും, 'സാക്ഷാൽ കേരളവ്യാസൻ'എന്നുമുള്ള ബിരുദങ്ങളാൽ വിദിതനായ കുഞ്ഞിക്കുട്ടൻ തമ്പുരാൻതന്നെ "മഹാകവിമൂർദ്ധന്യൻ" എന്നു്, ഇതിനുമുമ്പ പ്രസിദ്ധപ്പെടുത്തിയ പുസ്തകത്തിന്റെ ആമുഖോപന്യാസത്തിൽ പ്രസ്താവിച്ചിട്ടുമുണ്ടല്ലോ. ഇങ്ങിനെ മഹാകവികൾ മാത്രമല്ല, പണ്ഡിതപാമരഭേദംകൂടാതെ സകലജനങ്ങളും ഒരുപോലെ ശ്ലാഘിക്കുന്ന ഒരു മഹാകവി കുഞ്ഞിക്കുട്ടൻതമ്പുരാൻ തന്നെയാകുന്നു.

അപാരമായ ഒരു രത്നാകരമാണു്, ഈ മഹാൻ സാഹിത്യലോകത്തിൽ സൃഷ്ടിച്ചു നമ്മെ അനുഗ്രഹിച്ചിട്ടുള്ളതു്. അതിൽ അനർഘങ്ങളായ അനവധി രത്നങ്ങൾ ചിന്നിച്ചിതറിക്കിടക്കുന്നതിൽനിന്നു കഴിയുന്നതും തപ്പിയെടുത്തു പുറത്തുകൊണ്ടുവരുവാൻ ഒരു പന്തീരാണ്ടിലധികം കാലമായി ഞാൻ പരിശ്രമിച്ചുവരികയാണു്. എന്റെ അശക്തികൊണ്ടും, അമാന്തംകൊണ്ടും രണ്ടു സഞ്ചികയേ ഇതിനു മുമ്പ പുറത്തു പ്രകാശിപ്പിക്കുവാൻ സാധിച്ചിട്ടുള്ളു. ഇപ്പോൾ മൂന്നാംസമ്പുടം ഇതാ പൊതുജനസമക്ഷം കൊണ്ടുവരുന്നു. ഇതിലടങ്ങിയിരിക്കുന്ന രത്നങ്ങളുടെ ഗുണദോഷങ്ങൾ, തമ്പുരാൻ തിരുമനസ്സിലെ ഒരു 'ബോസ്വെ'ലും നല്ലൊരു സാഹിത്യരസികനുമായ കെ. സി. വീരരായൻ രാജാ അവർകൾ ബി. ഏ., എൽ. ടി. മുഖവുരയിൽ വിവരിച്ചുകാണിച്ചിട്ടുള്ളതുകൊണ്ടു് ഞാനിനി വിശേഷിച്ചൊന്നും വിശദമാക്കേണ്ടതായിട്ടില്ല. മണിപ്രവാളവ്യവഹാരികളായ മഹാജനങ്ങൾ ഇതും സന്തോഷപൂർവ്വം സ്വീകരിക്കുമെന്നാണെന്റെ വിശ്വാസം.

കോട്ടക്കൽ
1102-കർക്കടകം-൨൦-ാംനു-  പി. വി. കൃഷ്ണവാരിയർ.

# മുഖവുര

ഇംഗ്ലണ്ടിൽ ജോൺസൺ എന്ന പേരായിട്ടൊരു മഹാവിദ്വാനുണ്ടായിരുന്നു. അദ്ദേഹത്തിനു ശിഷ്യനെന്നോ, സേവകനെന്നോ, സ്നേഹിതനെന്നോ, എന്താണ് പറയേണ്ടതെന്നു നല്ല തീർച്ചയില്ലാതെ, ബോസ്വെൽ എന്ന പേരായിട്ടൊരു സഹചരനുമുണ്ടായിരുന്നു. ഇയ്യാൾക്കു ജോൺസനെക്കുറിച്ചുള്ള ഭ്രമത്തിന്നു കണക്കുണ്ടായിരുന്നില്ല. സകലസമയത്തും ഇയ്യാൾ ആ മഹാന്റെ ഒരുമിച്ചൊരു സേവകന്റെ നിലയിലുണ്ടായിരിക്കും. അദ്ദേഹത്തിന്റെ വായിൽനിന്നു വല്ലതും ഒരു വാക്കു പുറപ്പെട്ടാൽ അതിയ്യാളൊരു നോട്ടുപുസ്തകത്തിൽ പകർത്തി സൂക്ഷിക്കും. വല്ലതും ഒരു പ്രവൃത്തി ചെയ്യാൽ അതും ഇയ്യാളുടെ നോട്ടുപുസ്തകത്തിലായി. ഇങ്ങിനെ ജീവപര്യന്തം ഒപ്പം നടന്നു കുറിച്ചിട്ടുള്ള കുറിപ്പുകളെല്ലാം നോക്കി ഇയ്യാൾ ഒടുവിൽ ജോൺസന്റെ ഒരു ജീവചരിത്രമെഴുതി പ്രസിദ്ധപ്പെടുത്തി. ഇന്നും ഇംഗ്ലീഷ് ഭാഷയിലുള്ള സകലജീവചരിത്രങ്ങളിലുംവെച്ച് ഈ കൃതിയാണൊന്നാമതായി നില്ക്കുന്നത്.

ഇങ്ങിനെയൊരു ബോസ്വെൽ നമ്മുടെ കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻതമ്പുരാനും ഉണ്ടായിരുന്നാൽ നന്നാകുമായിരുന്നു എന്ന്, എനിക്കെപ്പോഴും തോന്നാറുണ്ട്. എന്നാൽ ഇദ്ദേഹത്തിന്റെ ജീവിതസമ്പ്രദായംകൊണ്ട് ആ ബോസ്വെൽ സ്ഥാനത്തേക്കൊരാളെക്കൊണ്ടു മാത്രം കഴികയില്ലെന്നുള്ള

നിലയായിരുന്നു. പക്ഷേ അങ്ങിനെയൊരു പെരുമ്പോസ്സലുണ്ടാവുന്നതിനു പകരം സർവ്വതോഗാമിയായിരുന്നു അദ്ദേഹം ചെന്നദിക്കിലെല്ലാം അനേകം ചില്ലറ ബോസ്സൽമാരുണ്ടാവുകയായിരുന്നു പതിവ്. അവരുടെ എല്ലാവരുടേയും ഓർമ്മക്കുറിപ്പുകളിൽ അദ്ദേഹത്തെപ്പറ്റി കുറച്ചു വല്ലതും കുറിച്ചിട്ടിട്ടുണ്ടാവും. ഇങ്ങിനെയുള്ള സ്ഥിതിക്ക് അവരെല്ലാവരുംകൂടി യോജിച്ചാൽ അദ്ദേഹത്തിന്റെ പെരുമ്പോസ്സലില്ലെന്നുള്ള ന്യൂനത ഒരുവിധം പരിഹരിക്കാമെന്നാണെന്റെ പക്ഷം. ഈ വിചാരത്തിന്മേലാണ് ഞാൻ പി. വി. കൃഷ്ണവാരിയരുടെ അപേക്ഷയനുസരിച്ച് കുഞ്ഞിക്കുട്ടൻ തമ്പുരാന്റെ കൃതികളുടെ മൂന്നാംപുസ്തകത്തിന്റെ മുഖവുരയായി താഴെ പറയുന്ന എന്റെ സ്മരണകളെഴുതുന്നത്.

സർവ്വമാന്യയും സുമനോലാളിതയുമായിരുന്ന വിദ്യാവിനോദിനിയുടെ പ്രചാരകാലത്ത് അവളെ അലങ്കരിച്ചും ലാളിച്ചും പോന്ന വിദ്വാന്മാരുടെ കൂട്ടത്തിൽ കുറേ മുമ്പുതന്നെ കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാന്റെ പേർ കണ്ടു പരിചയമുണ്ടായിരുന്നുവെങ്കിലും കൊല്ലവർഷം 1069-ൽ കോഴിക്കോട്ടുവെച്ചുകൂടിയ ഭാഷാപോഷിണീയോഗത്തിൽ വെച്ചാണ് ആദ്യം എനിക്കദ്ദേഹത്തെക്കണ്ടു പരിചയമാവാനിടയായത്. കടത്തനാട്ട് ഉദയവർമ്മരാജാ, ചിറ്റാൻ മാനവിക്രമ ഏട്ടൻ തമ്പുരാൻ, കുമാരമംഗലത്ത് നമ്പൂതിരിപ്പാട്, വർഗ്ഗീസ്സ് മാപ്പിള, കറുത്തപാറ ദാമോദരൻനമ്പൂതിരി, കെ. സി. നാരായണൻ നമ്പ്യാർ, കുന്നേഴത്ത് പരമേശ്വരമേനോൻ, ഒടുവിൽ കുഞ്ഞികൃഷ്ണമേ

നോൻ, വള്ളത്തോൾ നാരായണമേനോൻ മുതലായ കവിവൎയ്യരും അന്നവിടെ സന്നിഹിതരായിരുന്നു. എന്നാൽ ഇപ്പറഞ്ഞ യോഗ്യന്മാരും കുഞ്ഞിക്കുട്ടൻ തമ്പുരാനും തമ്മിൽ ഒരു ഭേദം എനിക്കന്നുതന്നെ തോന്നി. അതെന്തെന്നാൽ മേൽപറഞ്ഞവൎക്കെല്ലാവൎക്കും കവിജനസാധാരണമായിട്ടുള്ള ഒരു മനോരാജ്യം, മാനംനോക്കൽ, മൌനഭാവം, മന്ദഗതി ഇതെല്ലാം കണ്ടിരുന്നു. കവിത്വത്തിന്റെ ഭാരം അവരറിഞ്ഞിരുന്നു എന്നുതോന്നും മുഖംകണ്ടാൽതന്നെ. കുഞ്ഞിക്കുട്ടൻ തമ്പുരാന്റെ മുഖത്തു നോക്കിയാലാകട്ടെ അദ്ദേഹത്തിനങ്ങിനെയൊരു ഭാരമുണ്ടെന്നു തോന്നുകയേ ഇല്ല. മനോരാജ്യം വിശേഷിച്ചൊന്നുമില്ലെന്നുള്ളതിന്നു നല്ല ലക്ഷണമായ ഒരു മന്ദസ്മിതവും പ്രസന്നതയുമാണദ്ദേഹത്തിന്റെ മുഖത്തെ സ്ഥായി. അടുത്തുചെന്നു കുശലപ്രശ്നം ചെയ്യുന്നവരോട് തുറന്നു സംസാരിക്കുക, പ്രായവ്യത്യാസംകൊണ്ടോ അവസ്ഥാഭേദംകൊണ്ടോ അങ്ങോട്ടു കടന്നുസംസാരിപ്പാൻ മടിക്കുന്നവരുടെ അടുക്കലേക്കിങ്ങോട്ടു വന്നു വൎത്തമാനം ചോദിക്കുക ഇതിലൊന്നും അദ്ദേഹത്തിന്നു യാതൊരു തടസ്സവുമില്ലായ്മയും കേമമായിരുന്നു. അന്നു കണ്ടിട്ടുള്ള ആ വൈദഗ്ധ്യലാഘവം അദ്ദേഹം മരിക്കുന്നതുവരെയും ഞാനദ്ദേഹത്തിന്നു കണ്ടിട്ടുമുണ്ട്.

1069 ആയപ്പോഴക്കും ഭാഷാപോഷിണിസഭയിൽവെച്ചു കവിതാപരീക്ഷക്കു പോയി ബിരുദം നേടേണ്ടുന്ന ആവശ്യം കുഞ്ഞിക്കുട്ടൻതമ്പുരാനില്ലെന്നായിരിക്കുന്നു. അന്ന് അദ്ദേഹം ഒരു പരീക്ഷകനാവുകയാണുണ്ടായത്. അതുകൊണ്ട് അന്നാസ്സഭയിൽവെച്ചു അദ്ദേഹത്തിന്റെ ആ കവിതാപാട

വമൊന്നും അധികം കാണ്മാൻ തരമായില്ല. എങ്കിലും അക്കാലത്തു പകലത്തെ സഭാകാൎയ്യങ്ങളെല്ലാം നിൎവ്വഹിച്ചുകഴിഞ്ഞതിനുശേഷം സന്ധ്യക്കു മേൽപറഞ്ഞ യോഗ്യരെല്ലാവരുംകൂടി തളിയിൽ കോവിലകത്തെ പൂമുഖത്തൊരു യോഗം കൂടുക പതിവായിരുന്നു. അതിൽവെച്ച് മലയാളഭാഷയേയും സാഹിത്യത്തേയും സംബന്ധിച്ച പല കാൎയ്യങ്ങളേയുംപററി സംഭാഷണവും വാദപ്രതിവാദങ്ങളും ഉണ്ടാവുകയുംചെയ്യിരുന്നു. അങ്ങിനെയുള്ള അവസരങ്ങളിൽ ഭാഷാശുദ്ധി, യതിഭംഗം, ദ്വിതീയാക്ഷരപ്രാസം, വൎണ്ണദ്വിത്വം, അരയുകാരം, സന്ധി മുതലായ ഓരോ കാൎയ്യങ്ങളെക്കുറിച്ചു താൻ നിൎണ്ണയിച്ചുവെച്ചിട്ടുള്ള സിദ്ധാന്തങ്ങളെ കുഞ്ഞിക്കുട്ടൻ തമ്പുരാൻ വിവരിക്കുന്നതു കേൾക്കേണ്ടതുതന്നെയായിരുന്നു. ഒരിക്കൽ കവിത്വത്തെപ്പററിത്തന്നെ ആയിരുന്നു സംസാരം. "ഒരാളെ നല്ല കവിയാണെന്നു സമ്മതിക്കണമെങ്കിൽ ആയാൾക്ക് ഏതു വിഷയം കിട്ടിയാലും അതിന്റെ ഭംഗിയുള്ള ഭാഗം ഭംഗിയായി വൎണ്ണിക്കാറായിരിക്കണം" എന്നായി കുമാരമംഗലത്തു നമ്പൂതിരിപ്പാട്. "അതു ശരിയാണ്" എന്നു ഉദയവൎമ്മത്തമ്പുരാൻ. "എന്നാലിപ്പോൾതന്നെ നോക്കാമല്ലോ. ഈ കത്തുന്ന വിളക്കിനെപ്പററി നമ്മുടെ കൂട്ടത്തിലാൎക്കാണൊരഷ്ടകമുണ്ടാക്കാൻ സാധിക്കുന്നതു?" എന്നു നാരായണൻനമ്പ്യാരും. "അങ്ങിനെതന്നെ, അറിയാമല്ലോ" എന്നു പറഞ്ഞു മാനവിക്രമഏട്ടൻ തമ്പുരാൻ അപ്പോൾതന്നെ കുറെ പെൻസിലും കടലാസ്സും വരുത്തി അവിടെ കൊണ്ടുവെപ്പിക്കുകയും ചെയ്തു. മുമ്പെ അഷ്ടകമുണ്ടാക്കിക്കഴിഞ്ഞതു് ആരുടെയാണെന്നു പറയേണ്ട

കില്ലല്ലോ. കുഞ്ഞിക്കുട്ടൻതമ്പുരാന്റെ അഷ്ടകം എഴുതിക്ക
ഴിഞ്ഞപ്പോഴേക്കും ചിലൎക്കു മൂന്നുശ്ലോകം തീൎന്നു; ചിലൎക്കു
രണ്ടായി; ചിലൎക്കൊന്നുമാത്രമേ ആയുള്ളു. ഒന്നും ഉണ്ടാ
വാത്തവരും ഉണ്ടായിരുന്നതാനും. ഇത്തരത്തിലുള്ള കവി
താവിലാസഗോഷ്ഠികൾ അന്നെല്ലാദിവസവും പതിവായി
രുന്നു. അങ്ങിനെതന്നെ ആ ഭാഷാപോഷിണിക്കാലം മുഴു
വനും ബഹുരസമായിക്കഴിഞ്ഞു.

മേൽപറഞ്ഞപ്രകാരം കുഞ്ഞിക്കുട്ടൻതമ്പുരാനും എ
നിക്കും തമ്മിലുണ്ടായ പരിചയം ക്രമേണ വൎദ്ധിച്ചു
വലിയ വേഴ്ചയായിത്തീരത്തക്കൊരു സംഭവം പിന്നീടധി
കം താമസിയാതെയുണ്ടായി. എന്തെന്നാൽ, അദ്ദേഹം
എന്റെ കുടുംബത്തിലൊരു തമ്പുരാട്ടിയുടെ ഭൎത്താവായി
വരികയും, അന്നുമുതൽക്കെന്റെ ഒരു നാട്ടുകാരനെന്നു മാ
ത്രമല്ല അടുത്തൊരു ഭ്രാതാവാകയും ചെയ്തു. അതിന്നു ശേ
ഷമുണ്ടായ നിത്യപരിചയത്തിൽ ആദ്യമേ ഞാനദ്ദേഹ
ത്തിനു കണ്ടൊരു വലിയ ഗുണം അദ്ദേഹത്തിന്റെ ബു
ദ്ധിയുടെ നവീനതയാകുന്നു. ബാല്യത്തിൽ അദ്ദേഹ
ത്തിനുണ്ടായ വിദ്യാഭ്യാസം മുഴുവൻ സംസ്കൃതഭാഷയിലാ
ണെന്നും, ഇംഗ്ലീഷുവിദ്യാഭ്യാസം ഒട്ടും ഉണ്ടായിട്ടില്ലെന്നും
എല്ലാവൎക്കുമറിയാവുന്നൊരു സംഗതിയാണല്ലോ. എ
ന്നാൽ ആവിധം പാണ്ഡിത്യം സമ്പാദിച്ചിട്ടുള്ളവരിൽ ഒട്ട
ധികംപേൎക്കും സാധാരണയായിക്കാണുംപോലെ ആധുനിക
പരിഷ്കാരം ഒട്ടും ഉള്ളിൽകടക്കാത്തമട്ടിൽ ബുദ്ധിക്കുള്ളൊ
രു സങ്കോചമോ, വൎത്തമാനചരിതസ്ഥിതികളൊന്നും ല
വലേശം എത്താത്തവിധം മനസ്സിന്നുള്ളൊരു ശിലീഭാവ

മോ. അദ്ദേഹത്തിനുണ്ടായിരുന്നില്ല. കാളിദാസപ്രഭൃതികളുടെ കാവ്യങ്ങളേയും നാടകങ്ങളേയുംപററി പാശ്ചാത്യവിദ്വാന്മാർ പുറപ്പെടുവിച്ചിട്ടുള്ള ഗുണദോഷനിരൂപണങ്ങളിൽ അദ്ദേഹത്തിന്നൊരുവിധം നല്ല അഭിജ്ഞതയുമുണ്ടായിരുന്നു. വേദങ്ങൾ, സ്മൃതികൾ, പുരാണങ്ങൾ ഇത്യാദികളെ ചരിത്രദൃഷ്ട്യാ സമീക്ഷിക്കുന്നതിന്നദ്ദേഹം വിരോധക്കാരനായിരുന്നില്ല. ആകപ്പാടെ പഴയ സമ്പ്രദായത്തിലും നടവടിയിലും ഒരുപോലെ പ്രതിപത്തിയുണ്ടായിരുന്നുതാനും. നമ്പൂതിരിമാർക്കും മററു സവർണ്ണഹിന്തുക്കൾക്കും വേണ്ട കാര്യങ്ങളിൽ അദ്ദേഹത്തിന്നു വൈദികന്മാരായ നമ്പൂതിരിമാരേക്കാൾ അധികം വ്യുൽപ്പത്തിയുണ്ടായിരുന്നതിനാൽ ഇവിടങ്ങളിലുള്ള നമ്പൂതിരിമാർക്കെല്ലാം അദ്ദേഹത്തിന്റെമേൽ വലിയ ഭക്തിവിശ്വാസവുമായിരുന്നു. ഈ സംഗതികളെല്ലാം കൂടിയതിനാൽ അദ്ദേഹം ഈ നാട്ടുകാർക്കെല്ലാംകൂടിയൊരു പൊതുസ്വത്തായി തീരുകയും ചെയ്തു.

കുഞ്ഞിക്കുട്ടൻ തമ്പുരാൻ കോട്ടക്കൽ താമസിച്ചിരുന്ന കാലങ്ങളിൽ ഇന്നാട്ടുകാർക്കദ്ദേഹത്തിന്റെ കവിതാപാടവം പലപ്പോഴും കണ്ടുതൃപ്തിപ്പെടുവാൻ അവസരം കിട്ടിയിട്ടുണ്ടെങ്കിലും അദ്ദേഹത്തിന്റെ ലോകവ്യുല്പത്തികൊണ്ടാണവർക്കു പ്രത്യേകം ഗുണമുണ്ടായിരിക്കുന്നത്. മുമ്പിവിടെ വളരെ നടപ്പില്ലാത്ത പല കാവ്യങ്ങളും നാടകങ്ങളും അദ്ദേഹംവഴിക്കാണിവിടത്തുകാർക്കു പരിചയമാവാനിടവന്നത്. എന്നുമാത്രമല്ല, അതുകൾ വായിച്ചനുഭവിക്കാനുള്ള രീതിയും അദ്ദേഹംമൂലമായി കുറെ പരിഷ്കരിച്ചിട്ടുണ്ട്. ഇതുകളിൽനിന്നു അതാതുകാലത്തെ ആസ്വാദപരിഷ്കാരത്തിന്റെ സ്ഥിതിഭേ

യങ്ങളെപ്പററി അല്പമെങ്കിലും ചിലൎക്ക് മനസ്സിലാക്കുമാറാക്കിയതു മുഖ്യമായി അദ്ദേഹത്തിന്റെ ഉത്സാഹമാണ്. അദ്ദേഹംതന്നെ ചെറുപ്പക്കാരെയെല്ലാം വിളിച്ചുകൂട്ടി ഈവക ഗ്രന്ഥങ്ങളെടുത്ത് വായിച്ചൎത്ഥം വിവരിക്കുന്ന സമ്പ്രദായം ഇടക്കിടെ ഇവിടെ കാണാവുന്ന ഒന്നായിരുന്നു. അങ്ങിനെയുള്ള സാഹിത്യപരിശ്രമങ്ങളിൽ പങ്കുകൊള്ളുന്നതു ശേഷമുള്ളവൎക്കൊക്കെ വളരെ രസപ്രദവും ഗുണകരവും ആയിരുന്നതാനും. ചിലപ്പോൾ ചില വാദങ്ങളും മററുമുണ്ടാകാറില്ലെന്നില്ല. ആവക സന്ദൎഭങ്ങളിലെല്ലാം അദ്ദേഹം സ്വപക്ഷം സാധിക്കാനായി അത്യാവേശത്തോടുകൂടി വാദിക്കാറില്ലെന്നുമില്ല. എന്നാൽ ദുരഭിമാനംനിമിത്തം വാദിച്ചുവാദിച്ചു പ്രതിപക്ഷക്കാരോടു മുഷിയുക എന്നുള്ള ദുശ്ശീലം മരണപൎയ്യന്തം ഒരിക്കലെങ്കിലും ഞാനദ്ദേഹത്തിന്നു കണ്ടിട്ടില്ല. ദുരഭിമാനമെവിടെ? ആ മനസ്ഥിതിയെവിടെ? അദ്ദേഹത്തിന്റെ ഉത്സാഹത്തിന്റെ ഫലമായി ഈയിടക്കിവിടെ സംസ്കൃതവിദ്യാഭ്യാസത്തിന്നു കുറേ ഗുണം സിദ്ധിച്ചു. കവിതയും മററും പ്രകടിപ്പിപ്പാൻ ചിലൎക്കുത്സാഹം തുടങ്ങി. ഈവക ഉത്സാഹങ്ങളുടെ പ്രദൎശനത്തിന്നൊരു രംഗമായി "ഗീൎവ്വാണവാണീസഭ" യെന്നൊരു സമാജം ഏൎപ്പെടുത്തി. അതിൽ പലരും പല കവിതകളും, ഉപന്യാസങ്ങളും, ശ്ലോകവ്യാഖ്യാനങ്ങളും എഴുതി വായപ്പാനും തുടങ്ങി. എന്നാൽ ആ സമാജത്തിന്റെ ജീവൻ നമ്മുടെ കവിവൎയ്യൻതന്നെ ആയിരുന്നു. അദ്ദേഹം അതിലേക്കുവേണ്ടി പലതും എഴുതുകയുണ്ടായിട്ടുണ്ട്. ജരാസന്ധവധവ്യായോഗം, സുഭദ്രാഹരണവ്യായോഗം, കിരാതവ്യായോഗം, കൃതജ്ഞസ്തുരുഷ്കഃ, വിളംബിമഞ്ജൂഷാ എന്നു

ത്തുടങ്ങി പലതും അതിൽ പെട്ടവയാകുന്നു. ഇവയെ ആദ്യം സഭയിൽ കൊണ്ടുവന്നു വായിച്ചസമയം സഭ്യന്മാർക്കുണ്ടായ രസവും വിസ്മയവും ഓർക്കുമ്പോൾ എല്ലാം എനിക്കിന്നലെ കഴിഞ്ഞതുപോലെ തോന്നുന്നുണ്ട്. അദ്ദേഹത്തിന്നു ഭാഷാകവിതയിലേക്കാൾ ഒട്ടും പാടവക്കുറവ് സംസ്കൃതകവിതയിലുമുണ്ടായിരുന്നില്ലെന്നു സകലപേർക്കും സമ്മതമായിക്കഴിഞ്ഞു. ഒഴുക്കിന്റെ കാര്യത്തിൽ സംസ്കൃതകവിതക്കല്ലാം മെച്ചംകൂടിയിരുന്നുവെന്നുതന്നെ ആയിരുന്നു ചിലരുടെ അഭിപ്രായം. ഉദാഹരണത്തിന്നു ചിലതിവിടെ എടുത്തു കാട്ടാം:—

യദുപക്രമമേവ നാട്യശാസ്ത്രം
യദുപജ്ഞഞ്ച സഭാസഭാജനാനി
ഭഗവൽഭവലബ്ധദിവ്യവിദ്യം
ഭരതന്തം പ്രണമാമി യോഗിരാജം:
[സുഭദ്രാഹരണവ്യായോഗം]

അർജ്ജുനൻ സുഭദ്രയേയും കൊണ്ടു ചാടിപ്പോയ കഥ കേട്ടസമയം ബലഭദ്രൻ ശ്രീകൃഷ്ണനോട്,

കിം കിം ബ്രൂഹ ഭവാൻ സ ഭീമസഹജോ
ഗാണ്ഡീവധന്വാ യതി-
വ്യാജാന്നശ്ചലയന്നഹോപഹൃതവാൻ
കന്യാം സുഭദ്രാമിതി!
നോ ശോചാമി കുരൂൻ ന സൌഹൃദഭിദഃ
കുന്തീസുതാൻ നാർജ്ജുനം
കിന്ത്വേനാം മൃതപൂരുഷാദുപനതാം
ദൂയേ സ്മരൻ ദാരികാം.
[ടി വ്യായോഗം]

മറെറാരു ഘട്ടത്തിൽ,

പ്രഥമമിഹ ഖലു പ്രഭുഃ പൃഥാഭൂഃ
പ്രതിഭടതാപ്രതിപാദനപ്രഗത്ഭാൻ
പ്രതിഭടപുരുഷം പ്രമോദയൻ നഃ
പ്രകടിതവാൻ പ്രഥനാത്ഭുതപ്രപഞ്ചം.
[ടി. വ്യായോഗം]

ഈ ഒടുവിൽ കാണിച്ച ശ്ലോകത്തിലെ അനുപ്രാസം നോക്കുക.

ഓരോ കഥകളിലുമുള്ള പലതരം പാത്രങ്ങളെ നിർമ്മിക്കുന്ന കാര്യത്തിൽ നമ്മുടെ കവിയുടെ സാമർത്ഥ്യം കാണേണ്ടതുതന്നെയാണ്. ഓരോന്നു തമ്മിൽ അല്പാല്പം വ്യത്യാസമുള്ളതെല്ലാം പ്രയാസംകൂടാതെ പുറത്തുകാട്ടിക്കും. ശ്രീകൃഷ്ണഭഗവദാദികൾ യുദ്ധാർത്ഥികളായി ജരാസന്ധന്റെ മുമ്പിൽ ചെന്ന സമയം ആ വീരപുരുഷനെ കണ്ടപ്പോൾ അതിലോരോരുത്തനുമുണ്ടായ വിചാരം നോക്കുക—

അർജ്ജുനഃ—

ജലധിരിവ ഗഭീരഃ കേവലം മാനുഷാണാം
ജ്വലന ഇവ നിതാന്തം ദുഷ്പ്രധർഷോ രിപൂണാം
നിധിരിവ സുഖഭോഗ്യോ മാഗധോ യാചകാനാം
ജയതി ഹൃദയഹാരീ സുന്ദരീണാം ശശീവ.
[ജരാസന്ധവധവ്യായോഗം]

ഭീമഃ—

അയം സമരജാംഘികസ്സുദൃഢഗൂഢസന്ധിക്രമഃ
ക്ലേശോദ്ഗമമനോഹരോ വിതതപീവരോരസ്ഥലഃ

സുവൃത്തകഠിനായതസ്ഥിരവൃഷാംസബാഹുദണ്ഡയോ
ഗഭീരവദനേക്ഷണോ ദിശതി മേ മുദം മാഗധഃ
[ടി. വ്യായോഗം]

വാസുദേവഃ—

മന്യേ വിനയഗാംഭീര്യ്യസ്ഥൈര്യ്യൗദാര്യ്യാദിഭിർഗ്ഗുണൈ
അതിശേതേ നൃപാനന്യാൻ ക്രൗര്യ്യമത്രൈകദൂഷണം
[ടി വ്യായോഗം]

കിരാതാർജ്ജുനീയവ്യായോഗത്തിലും രസമുള്ള ശ്ലോകങ്ങൾ അനേകം കാണാം. കിരാതമൂർത്തി അർജ്ജുനനെ [illegible]റിപറഞ്ഞു കോപിപ്പിക്കുന്ന ഘട്ടത്തിൽ നോക്കുക—

പഞ്ചാനാമപി വഃ പ്രിയാം കുരുപതേ-
രാജ്ഞേതി ദുശ്ശാസനേ
കേശാകർഷികയാ വികൃഷ്യ മിഷതാം
യുഷ്മാകമേവാഗ്രതഃ
മദ്ധ്യേരാജസഭം മുഹുർമ്മുഹുരഹോ—
ഘാതം തദന്തീമഹോ
വസ്ത്രാക്ഷേപവിനോദിനി വ്യഥയതി
സ്പഷ്ടം ഹി വഃ പൗരുഷം!

പിന്നെ അടുത്തുതന്നെ യുദ്ധാരംഭഘട്ടത്തിൽ,

ഏഷ്യതാം വിശിഖവിശീർണ്ണവർമ്മഖണ്ഡ-
പ്രത്യഗ്രസ്രുതരുധിരാർദ്രമാംസപിണ്ഡം,
ആലഭ്യ പ്രിയപിശിതോപഹാരചഞ്ചൂം,
കൈരാതീന്നന വനഭൈരവീം ധിനോമി.

ഇങ്ങിനെ ഉദാഹരണങ്ങളെടുക്കുകയാണെങ്കിൽ ഇന

യും എത്രയെങ്കിലും ആവാം. പക്ഷേ ദൈർഘ്യഭയംകൊണ്ടു ഞാനതു ചെയ്യുന്നില്ല.

ഇതുപോലെതന്നെ ഭാഷാകവിതയുടെ കാൎയ്യത്തിലും പല കൃതികളും ഇക്കാലങ്ങളിൽ അദ്ദേഹം നിൎമ്മിച്ചിട്ടുണ്ടു്. ഹംസസന്ദേശം, ശുകസന്ദേശം ഭാഷ, കോകിലസന്ദേശം ഭാഷ, ഹാംലറ്റ ഒതെല്ലോ എന്നീ ഇംഗ്ലീഷുനാടകങ്ങളുടെ ഭാഷ മുതലായി അസംഖ്യം കൃതികൾ ഇക്കാലത്തുണ്ടായവയാണു്. കുഞ്ഞുക്കുട്ടൻതമ്പുരാന്റെ സകലകൃതികളിലും വെച്ചുത്തമമായതും, അദ്ദേഹം തന്റെ ജീവിതസാഫല്യമെന്നു കരുതിയിരുന്നതും, അദ്ദേഹത്തിന്റെ കവിതാകീൎത്തിയുടെ മുഖ്യാസ്പദവുമായ ശ്രീമഹാഭാരതം ഭാഷയും ഇതിനെത്തുടൎന്നുതന്നെയാണെഴുതപ്പെട്ടതു്. സാധാരണക്കാൎക്കു തീരെ അസാദ്ധ്യമായിട്ടുള്ള ഈ അത്ഭുതകൃത്യത്തിന്റെ കഥ കുറച്ചൊന്നു പറയേണ്ടതായിട്ടുണ്ടു്. കൊല്ലവൎഷം 1079-ൽ ചില യോഗ്യരെല്ലാവരുംകൂടി ക്ഷേമേന്ദ്രകവിയുടെ ഭാരതമഞ്ജരി ഭാഗിച്ചെടുത്തു തൎജ്ജമചെയ്യാൻ നിശ്ചയിച്ചിരുന്നു. അതിൽ ദ്രോണപൎവ്വം തൎജ്ജമയ്ക്കുള്ള ഭാരം നമ്മുടെ കവിക്കായിരുന്നു. ഇതുംകൊണ്ടാണു് അത്തവണ അദ്ദേഹം കോട്ടയ്ക്കൽ വന്നതു്. ദിവസേന അതു കുറേശ്ശ തൎജ്ജമ ചെയ്യും. ചെയ്തുകഴിഞ്ഞേടത്തോളം നിത്യവും ഞങ്ങളിൽ ചിലരെ വിളിച്ചുവരുത്തി വായിച്ചുകേൾപ്പിക്കയും ചെയ്യും. അങ്ങിനെ അല്പദിവസം കഴിഞ്ഞപ്പോഴേക്കും അതു തീൎന്നുകഴിഞ്ഞു. കവിക്കാകട്ടെ ഭാരതത്തിലുള്ള രുചി നിന്നതുമില്ല. മഹാഭാരതംതന്നെ ഒന്നു പിടിച്ചുനോക്കിയെങ്കിലോ എന്നായി അദ്ദേഹത്തിനു മോഹം, ' ആ അഞ്ചാംവേദ

രത്തിൻെറ അപാരമായ വലിപ്പം നോക്കുമ്പോൾ സ്വശക്തിയറിയാത്ത അദ്ദേഹത്തിന്ന ഭയവുമുണ്ടായിരുന്നു. മറെറല്ലവരോടു് ഇക്കാൎയ്യം പറയാൻതന്നെ അദ്ദേഹത്തിന്ന ധൈൎയ്യമുണ്ടായില്ലെങ്കിലും എന്നോടു് ദിവസേന ഇതിനെപ്പററി വല്ലതും കുറച്ചു പറയാതിരിക്കയും പതിവില്ല. എന്നാൽ അപ്പോഴെല്ലാം ഞാനവന്നുകൊണ്ടു കഴിയുന്നേടത്തോളം അദ്ദേഹത്തെ ധൈൎയ്യപ്പെടുത്തിയിരുന്നുവെങ്കിലും കുറച്ചുകാലത്തേക്കു സന്ദേഹമായിത്തന്നെ കഴിഞ്ഞുകൂടി. അങ്ങിനെയിരിക്കുമ്പോഴാണൊരുദിവസം ഒരു വലിയ കറിയുടെ ആദ്യത്തെ നാക്കിലിടവെച്ചുതന്നു്. കറി പന്ത്രണ്ടുസംവത്സരംകൊണ്ടു തീരുന്ന ഒന്നായിരുന്നു. ഇതു കണ്ടപ്പോൾ അദ്ദേഹത്തിന്ന ധൈൎയ്യംകൂടി. പന്ത്രണ്ടു കൊല്ലം ഈ കറിക്കുവേണ്ടി യത്നിച്ചുകൊള്ളാമെന്നുള്ള ധൈൎയ്യത്തിന്മേലല്ലേ ഇതിപ്പോൾ തുടങ്ങിയിരിക്കുന്നതു്? ഇതുപോലെതന്നെ അഞ്ചാറുകൊല്ലം ഭാരതത്തിന്നുവേണ്ടി ഞാൻ യത്നിക്കുന്നതായാൽ അതും ഒരുവിധം കഴിയില്ലേ? എന്നായി കുഞ്ഞിക്കുട്ടൻതമ്പുരാൻെറ വിചാരം. "എന്നാലങ്ങോട്ടു തുടങ്ങുക" എന്നു ഞാൻ ഒന്നുകൂടി ഉത്സാഹിപ്പിക്കയും ചെയ്തു. "അങ്ങിനെതന്നെ; ഉച്ച മറ്റന്നാൾ തുടങ്ങിക്കളയാം." എന്നദ്ദേഹവും പറഞ്ഞു. ഇങ്ങിനെയാണു് ശ്രീമഹാഭാരതം തൎജ്ജമയുടെ ആരംഭം.

ഒരുദിവസം പകലെയാണു് മേൽപറഞ്ഞപ്രകാരം നിശ്ചയിച്ചതു്. ഈ നിശ്ചയത്തിൻെറയും തൎജ്ജമയുടെ ആരംഭത്തിൻെറയും മദ്ധ്യേ ഉള്ള ഒന്നര ദിവസമാണു് ഞാൻ കുഞ്ഞിക്കുട്ടൻതമ്പുരാൻെറ മുഖത്തു് ഇദംപ്രഥമമായി ഒരു

ഭാരവാഹിയുടെ ഭാവം കണ്ടത്. അതിന്റെ ശേഷം അതൊട്ടു കണ്ടിട്ടുമില്ല. ആ മുഖത്തു സ്ഥായിയായിക്കുടികൊണ്ടിരുന്ന ആ പ്രസന്നത തല്ക്കാലം വിട്ടുപോയി. കളിയില്ല, ചിരിയില്ല, പുസ്തകം വേണ്ട, ചതുരംഗംകൂടി വേണ്ട, വിചാരംതന്നെ;—വിചാരംതന്നെ. ഒന്നരദിവസത്തിൽ ഒരുദിവസം കഴിഞ്ഞു. ഒരു രാത്രി മാത്രമേ ഉള്ളു എന്ന ദിക്കായി. ആ രാത്രി അത്താഴവും കഴിഞ്ഞു് ഞാനെന്റെ ശയനഗൃഹത്തിന്റെ ഉമ്മറത്തിണ്ണമേൽ നടക്കുകയാണ്. അപ്പോൾ പിന്നിൽക്കൂടി നിശ്ശബ്ദമായി ഒരാൾ വന്നു് എന്റെ കഴുത്തിൽ പിടിച്ചു. നോക്കിയപ്പോൾ ആ കണ്ഠാശ്ലേഷം ചെയ്തതു കുഞ്ഞിക്കുട്ടൻതമ്പുരാനാണ്. "എന്താണ് കോവിലെ"* എന്നു ഞാൻ ചോദിച്ചു. അതിനുത്തരമായി, "സമുദ്രം ചാടിക്കടക്കുവാനാഞ്ഞു് മഹേന്ദ്രപർവ്വതത്തിന്റെ മുകളിൽ കയറിനിന്നു് ആ അപാരമായ സമുദ്രമൊന്നു് നോക്കിക്കണ്ട സമയം ഹനൂമാനുണ്ടായ വിചാരമെന്തായിരിക്കുമെന്നൊന്നൂഹിച്ചുപറയുവാൻ സാധിക്കുമോ കുഞ്ഞേട്ടന്?" എന്നാണദ്ദേഹം ചോദിച്ചത്. "ഇല്ല" എന്നു ഞാൻ പറഞ്ഞു. "എന്നാൽ ആ ഹനൂമാന്റെ നിലയാണെന്റെ ഇപ്പോഴത്തെ നില. നോക്കിയാൽ അറ്റം കാണുന്നില്ല" എന്നുമാത്രം പറഞ്ഞു. പിന്നെയും ഒരു നാലഞ്ചു മിനുട്ടദ്ദേഹം എന്റെ ഒപ്പം നടന്നു. ഒടുവിൽ കിടക്കുവാൻ പോക

* നെടിയിരുപ്പുസ്വരൂപത്തിലെ തമ്പുരാക്കന്മാർ കൊടുങ്ങല്ലൂർ തമ്പുരാക്കന്മാരെ 'കോവിൽ' എന്നാണ് വിളിച്ചു വരുമാറുള്ളത്. — പ്രസാധകൻ.

യും ചെയ്യും. പിറ്റേദിവസം രാവിലേ നേരത്തേതന്നെ എഴുനീററ കുളിയും തേവാരവുമെല്ലാം കഴിച്ചു വേട്ടക്കൊരുമകനെച്ചെന്നു തൊഴുതു് ഒരു 'പന്തീരായിരം' കഴിക്കാമെന്നു പ്രാർത്ഥിച്ചു നേരേ വന്നു ഭാരതപുസ്തകമെടുത്തു തർജ്ജമതുടങ്ങി. ദിവസേന അമ്പതിതശ്ലോകം തർജ്ജമ ചെയ്യുക, അതിനു രാവിലെ മമ്പതുമണിവരേയുള്ള ഒരു യാമം ചിലവഴിക്കയും ചെയ്യുക എന്നുള്ള നിശ്ചയത്തിന്മേലാണാരംഭം തുടങ്ങിയതു്. പിന്നെപ്പിന്നെ ഈ നിശ്ചയത്തിൽനിന്നു കടന്നുതുടങ്ങി. സമയത്തിനു ഭേദമൊന്നും ചെയ്തില്ലെങ്കിലും ആ സമയത്തിനിടയ്ക്കു ചെയ്യുന്ന പ്രവൃത്തിക്കു വളരെ ഭേദം വന്നുതുടങ്ങി. ഒടുവായപ്പോഴയ്ക്കും ഒരു യാമത്തിനുള്ളിൽ നൂററമ്പതുശ്ലോകം പതിതമായി തർജ്ജമ. ആദ്യകാലങ്ങളിൽ മൂലം വായിക്കുക, ആലോചിക്കുക, തർജ്ജമ ചെയ്യുക ഇതു മൂന്നും വെവ്വേറെ ഉണ്ടായിരുന്നു. ഒടുവായപ്പോഴക്കം കണ്ണുകൊണ്ടു മൂലം നോക്കുക, മനസ്സുകൊണ്ടാലോചിക്കുക, നാവുകൊണ്ടു തർജ്ജമ പറയുക ഇതെല്ലാം ഏകകാലത്തിന്നുള്ള ദിക്കായി. ഇങ്ങിനെ അദ്ദേഹം കണ്ണും മനസ്സും നാവുംകൂടി ഒന്നിച്ചു കൊണ്ടുനടത്തുമ്പോൾ എഴുതിപ്പുകക്കുന്ന ഉമസ്ഥന്റെ കൈ അതൊന്നിച്ചോടുകയോ ഒരു പോരായ്മയുണ്ടായിരുന്നുള്ളു. അതില്ലെങ്കിൽ ആ സമയത്തിൽത്തന്നെ ഇരട്ടി പണി നടക്കുമായിരുന്നു. നിത്യത്തേവാരംപോലേയാണു് കുഞ്ഞിക്കുട്ടൻതമ്പുരാൻ ഭാരതം തർജ്ജമ കരുതിവന്നിരുന്നതു്. എന്നാൽ ഇടയ്ക്കിടയ്ക്കു ധാരാളം 'പുറക്കണ'മെന്നു് ഒരു ശാഠ്യമുണ്ടായിരുന്നു. മഹാനായ തുഞ്ചത്തെഴുത്തച്ഛൻതന്നെ ഭാരതം മുതലായതെഴുതു

ന്ന കാലത്തു മെയ്യും മുതിർന്ന മദിരാമൃതമാസ്വദിച്ചു തുടങ്ങുള്ളു എന്നല്ലേ കേട്ടിരിക്കുന്നത്? ആയവസ്ഥക്കു കുഞ്ഞിക്കുട്ടൻതമ്പുരാന് "ഏലാമൃതിന്റെ" സഹായം വേണ്ടിവന്നുവെന്ന സംഗതിയിൽ അത്ഭുതപ്പെടുവാനൊന്നുമില്ലല്ലൊ. ഇങ്ങിനെ 874-ദിവസംകൊണ്ടദ്ദേഹം മഹാഭാരതം തർജ്ജമ സ്വച്ഛന്ദം (874) അവസാനിപ്പിച്ചു.

മഹാഭാരതം തർജ്ജമയാകുന്നു കുഞ്ഞിക്കുട്ടൻ തമ്പുരാന്റെ ജന്മസാഫല്യമെന്നാണ് പറയേണ്ടത്. അദ്ദേഹം അങ്ങിനെയാണവസാനത്തിൽ തീർച്ചയാക്കിയതും. മുമ്പുണ്ടാക്കിയ കവിതകളെല്ലാം ഈ മഹാഫലത്തിന്നുവേണ്ടിയുള്ള പരിശീലനമെന്നേ കരുതിക്കൂടു. അതിന്നുശേഷം അങ്ങിനെ പറയത്തക്ക വലിയ കൃതികളൊന്നും അദ്ദേഹം ഉണ്ടാക്കിയിട്ടുമില്ല. ഭാഗവതം തർജ്ജമചെയ്യുവാനൊന്നു ശ്രമിച്ചുനോക്കി. എന്നാലതു മുഴമിക്കയുണ്ടായില്ല. കേരളചരിത്രമെന്നൊരു മഹാകാവ്യം വിസ്തരിച്ചുണ്ടാക്കണമെന്നു വിചാരിച്ച് അതിന്നുള്ള പ്ലാനെല്ലാമുണ്ടാക്കുകയും പണി തുടങ്ങുകയും ചെയ്തു. എന്നാലതും തുടങ്ങി, അഞ്ചിലൊന്നെഴുതുകയല്ലാതെ മുഴമിക്കയുണ്ടായില്ല. ചരിത്രഭ്രമം അദ്ദേഹത്തിന്നു സ്വതേതന്നെ ഉണ്ടായിരുന്നു. ഭാരതപരിശീലനംകൊണ്ടും രസികരഞ്ജിനീപത്രാധിപത്യംകൊണ്ടും അതു കുറേക്കൂടി വർദ്ധിക്കുകയും ചെയ്തു. ഈ ചരിത്രഭ്രമം കാരണമായി അനേകം ഇതിഹാസങ്ങളും ഐതിഹ്യങ്ങളും തന്റെ സ്മൃതിപേടികയിൽ അദ്ദേഹം ശേഖരിച്ചുവെച്ചിട്ടുണ്ടായിരുന്നു. അതെല്ലാംകൂടി ഒരു കേരളചരിത്രത്തിന്നു ധാരാളം വകയുമുണ്ടായിരുന്നു. പക്ഷേ അങ്ങിനേയൊരു

ഷത്തിന്നു കൃതവർമ്മാവിനേക്കാൾ കുറേ വലിയൊരു സ്ഥാനം കൊടുക്കാതെ കഴികയില്ലെന്നാണെനിക്കു തോന്നുന്നത്. "ഗർവ്വശമന"മെന്നത് ഒരു മുഹമ്മദീയകഥയാണ്. അവരുടെ ഇടയിൽ പ്രസിദ്ധനായ ആലിസെക്കാൾ എന്ന ക്ഷുരകന്റെ ഗർവ്വം ശമിപ്പിച്ച കഥയാണിതു്. ഇതൊരു ഹിന്ദുകഥയാക്കി രൂപാന്തരം വരുത്തിയതുചിതംതന്നെ. ഒരു നാട്ടിൽനിന്നു മറ്റൊരു നാട്ടിലേക്ക് ഈവക കഥകൾ സഞ്ചരിക്കുന്ന സമ്പ്രദായം ഭാഷാചരിത്രങ്ങളുമായി പരിചയമുള്ളവർക്കൊക്കെ അറിവുള്ളതാണല്ലോ. നമ്മുടെ പഞ്ചതന്ത്രകഥകൾ ഇങ്ങിനെ സഞ്ചരിച്ചുപോയി ഈജിപ്ത്, ഗ്രീസ്സ് മുതലായ വിദേശത്തു ചെന്ന് ഈസപ്പിന്റെ നീതികഥകളായതാണെന്നൊരു വിശ്വാസം പാശ്ചാത്യന്മാരുടെ ഇടയിൽതന്നെ നടപ്പുണ്ട്.

സന്താനഗോപാലവും, കവിഭാരതംപോലെതന്നെ, ചെറുപ്പത്തിൽ ഉണ്ടാക്കിയിട്ടുള്ളൊരു നാടകമാകുന്നു. എന്നല്ല, ഇതു കവിതാവേഗം പരീക്ഷിക്കാനെഴുതിയതുമാണല്ലോ. കവിത കണ്ടാൽ ഈ സംഗതി സ്പഷ്ടമാകയുംചെയ്യും. പിന്നെ ഒന്നുള്ളതു ദ്വിതീയാക്ഷരപ്രാസത്തെ കുറിച്ചുള്ളൊരെഴുത്താണ്. ഇതൊരു പ്രാസപക്ഷപാതിയുടെ എഴുത്താണെന്നതിന്നു സംശയമില്ല. പ്രാസഭ്രാന്തിനെപ്പറ്റി വല്ലതും ആരെങ്കിലും ആക്ഷേപിച്ചാൽ അതിന്,

"അർത്ഥത്തിനെന്തു ദോഷമ-
നർത്ഥം പ്രാസത്തിനാലേ വരുമെന്നോ?
വ്യർത്ഥമവിചാരമിത്"

എന്നതന്നെയാണദ്ദേഹം മറുപടിപറക പതിവു്. വശ്യവചസ്സായ അദ്ദേഹത്തിനു് അങ്ങിനെയെല്ലാം പറയാം. എന്നാൽ സാധാരണന്മാൎക്കു പ്രാസഭ്രമംകൊണ്ടു കുറേ അപകടം നേരിടാറുണ്ടെന്നുള്ളതു തീൎച്ചയാകുന്നു. നന്നെ ദുൎല്ലഭമായിച്ചിലപ്പോൾ കുഞ്ഞിക്കുട്ടൻ തമ്പുരാനുതന്നെ ഇതുനിമിത്തം അല്പം പ്രമാദം പററിപ്പോകുമാറില്ലയോ എന്നു സംശയമുണ്ടു്. സന്താനഗോപാലത്തിൽ വൈകുണ്ഠം വൎണ്ണിക്കുന്നകൂട്ടത്തിൽ

“സ്വൎഗ്ഗം ദൂരെപ്പോമപ-
വൎഗ്ഗം നരകന്നൊരീ പുരി വരുമ്പോൾ;
ദുൎഗ്ഗന്ധമെന്നതിന്നിഹ
മാൎഗ്ഗങ്ങളിലല്ല നാട്ടിലേയില്ല”.

എന്നൊരു ശ്ലോകമുണ്ടു്. ഇതിന്റെ പൂൎവ്വാൎദ്ധം വൈകുണ്ഠത്തിന്റെ അവസ്ഥക്കുള്ള ഗൌരവത്തോടുകൂടിയതുതന്നെ. ഉത്തരാൎദ്ധമായപ്പോഴേക്കും വല്ലൂരിപ്പോയില്ലയോ എന്നാണെനിക്കു ശങ്ക. ഈ ബാലിശത്വത്തിന്റെ കാരണം കവിയുടെ ദ്വിതീയാക്ഷരപ്രാസഭ്രമംതന്നെ ആണെന്നാണു് തോന്നുന്നതു്. വേറെയും ദോഷം ചിലപ്പോൾ അദ്ദേഹത്തിനു് ഈ ഭ്രമത്താൽ പററിപ്പോയിട്ടില്ലെന്നില്ല. ഉള്ളൂർ പരമേശ്വരയ്യൎക്കു് എഴുതിയിരുന്ന ഒരെഴുത്തിൽ,

“പച്ചമലയാളങ്ങൾക്കു പ-
മച്ചതു വേണ്ടില്ല, നല്ല നിലയിൽ ഖരതം;

മണ്ടിച്ചെട്ടമന്നാര തോഴർ ക-
റച്ചപ്പച്ചപ്പയാറകൾ പടിച്ചാൽ"

എന്നൊരു ശ്ലോകം കാണാനുണ്ടു്. ഇതിലെ ഒന്നും മൂന്നും പാദങ്ങളുടെ അവസാനം നല്ല ശരിയായില്ലെന്നാണ് തോന്നുന്നത്. ഒരുമാതിരി വൃത്തഭംഗംതന്നെയാണിവിടെ വന്നിരിക്കുന്നത്* ഇതിനും മേൽപ്പറഞ്ഞവിധത്തിലുള്ളൊരു പ്രമാദംതന്നെയാണ് കാരണമെന്നു തോന്നുന്നു. "ദ്വിതീയാക്ഷരപ്രാസം ചേർപ്പതു കൈരളീമഹിളതൻ മംഗല്യമാണോർക്കണം" എന്നു കവികുലഗുരുവായ കേരളവർമ്മ വലിയകോയിത്തമ്പുരാന്റെ വിധിയുണ്ടെങ്കിലും, മംഗല്യത്തിന്റെ പേരും പറഞ്ഞു കൈരളിയെ 'ദുർവൃത്ത'യാക്കിത്തീർത്താൽ പററില്ലല്ലോ. "പ്രായേണ വൃത്തഹീനഃ" എന്നുള്ളതു പണ്ടേതന്നെ ഭാഷാകവികൾക്കും, ആ വഴിക്കു ഭാഷാകവിതകൾക്കുമുള്ളൊരപവാദമാകുന്നുവെന്നുംകൂടി ഈ അവസരത്തിൽ ഓർക്കേണ്ടതുണ്ടു്. ഞാനിപ്പറഞ്ഞതിൽനിന്നു് ഒരു കാര്യം ആരും ധരിക്കാതിരിക്കണം. അർത്ഥമല്ലുള്ളന്മാരായ ചില പരിഷ്കാരികൾ, സമുദായപരിഷ്കാരകാര്യത്തിലെന്നപോലെ, സാഹിത്യത്തിലും കൈരളീമഹിളയ്ക്കു മംഗല്യധാരണംതന്നെ ആവശ്യമില്ലെന്നു ശഠിക്കുമ്പോലെയാണു് ഞാനീകവിതാകാര്യത്തിൽ പറയുന്നതെന്നു് ആരും തെററിദ്ധരി-

---

* പാദാന്തങ്ങളിലെ യതിഭംഗത്തെത്തന്നെയാണ് ഇവിടെ വൃത്തഭംഗമായി പറയുന്നത്. "ന വൃത്തദോഷാൽ പൃഥക് യതിദോഷോ നാസ്തി, വൃത്തസ്യ യത്യാത്മകത്വാൽ" എന്നീ വാമനസൂത്രമാണിതിന്നു പ്രമാണം.

ള്ളതത്തു്. പ്രാസനിഷ്ഠകൊണ്ടു വൃത്തം, അർത്ഥം മുതലായതി ന്നു കേടുതട്ടാതിരിപ്പാൻ സൂക്ഷിക്കണമെന്നേ എനിക്കു സി ദ്ധാന്തമുള്ളൂ. ദ്വിതീയാക്ഷരപ്രാസത്തിന്റെ കാൎയ്യത്തിൽ നമ്മുടെ അന്വേഷണം മതിയായിട്ടില്ലെന്നാണെന്റെ പ ക്ഷം. ഭാഷാകവിതയിൽ ഇങ്ങിനെയൊരു ചിട്ട വരുവാൻ മതിയായ വല്ല കാരണവുമുണ്ടായിരിക്കണം. ആദികവികൾ ഉപയോഗിച്ചിരുന്ന വൃത്തങ്ങളിൽ രണ്ടാംവൎണ്ണത്തിന്റെ സ്ഥാനം ഒരു മൎമ്മമായിരുന്നിരിക്കണം. അതുകൊണ്ടായിരി ക്കയും വേണം മൎമ്മജ്ഞന്മാരായ അവർ പ്രാസം അവിടെ കൊണ്ടു പ്രയോഗിച്ചതു്. ഇപ്പോഴാകട്ടേ അതെല്ലാം മറന്നു ഗതാനുഗതികത്വമാണെന്നാണെനിക്കു തോന്നുന്നതു്. ഇ പ്പോഴത്തെ സാധാരണ നടപ്പുള്ള വൃത്തങ്ങളിൽ രണ്ടാംവൎണ്ണ ത്തിനങ്ങിനെയൊരു പ്രാധാന്യം ഉണ്ടോ എന്നു സംശയമാ ണ്. ഒരാൾ ദ്വിതീയാക്ഷരപ്രാസത്തിനു പകരം,

ധനാശയെന്നല്ല ദുരാശയൊന്നും
മമാശയത്തിൽ കുടികൊണ്ടിടായ്വാൻ
വൃഷേശയാനപ്രിയതന്റെ പാദ-
കുശേശയം ഞാനിത കൈതൊഴുന്നേൻ.

എന്ന മട്ടിൽ തൃതീയാക്ഷരപ്രാസത്തോടുകൂടിയാണു് ക വിതയുണ്ടാക്കുന്നതെങ്കിൽ വലിയ പോരായ്മയായി എന്നു വാസ്തവത്തിൽ തോന്നുന്നുണ്ടോ? പാദത്തിന്റെ ആദിയോ, അന്തമോ, യതിസ്ഥാനങ്ങളോ ആണെങ്കിൽ മറ്റുള്ള ഭാഗ ങ്ങളേക്കാൾ പ്രാധാന്യമേറിയവയാണെന്നു സമ്മതിക്കാം. അല്ലാതെ ദ്വിതീയാക്ഷരത്തിന്റെ പ്രാധാന്യം മനസ്സിലാ

യുന്നില്ല.

കുഞ്ഞിക്കുട്ടൻതമ്പുരാന്റെ കവിതയെപ്പററി പറയുന്നകൂട്ടത്തിൽ അദ്ദേഹത്തിന്റെ ഗദ്യമെഴുത്തിനെപ്പററിയും കുറച്ചൊന്നു പറയാതെകഴികയില്ല. പദ്യരചനക്കുള്ള വാസനപോലെതന്നെ ഗദ്യലേഖനത്തിനും അദ്ദേഹത്തിന്നു സ്വതയേതന്നെ നല്ല വാസനയുണ്ടായിരുന്നു. ആദ്യകാലങ്ങളിലത്ര ശീലിച്ചിരുന്നില്ലെങ്കിലും കാലക്രമംകൊണ്ടു് അതിനും ധാരാളം പുറത്തു ചാടേണ്ടിവന്നു. ഒരുത്തമമാസികയായിരുന്ന 'രസികരഞ്ജിനി' പുറപ്പെട്ടതല്ലേ നമ്മുടെ കവിയായിരുന്നു അതിന്റെ പത്രാധിപർ. കൊച്ചി അപ്പൻതമ്പുരാനു സമ്മതനായിട്ടുള്ളൊരു പത്രാധിപന്റെ സ്ഥാനം വഹിക്കുന്ന കാര്യം അത്ര എളുപ്പത്തിലുള്ളതല്ല. എന്നാൽ കുഞ്ഞിക്കുട്ടൻതമ്പുരാൻ ആ പത്രികയുടെ ആയുഷ്കാലം മുഴുവൻ അപ്പൻതമ്പുരാനു സമ്മതനായിട്ടുള്ളൊരു പത്രാധിപനായിത്തന്നെ അതു നടത്തിയെന്നുമാത്രമല്ല, ആ തമ്പുരാന്റെ പ്രീതിബഹുമാനങ്ങൾ സമ്പാദിക്കയും ചെയ്തു. കുഞ്ഞിക്കുട്ടൻതമ്പുരാന്റെ ബുദ്ധിയുടെ നവീനതയെപ്പററി വളരെ സ്തുതിച്ചുംകൊണ്ടു് അപ്പൻതമ്പുരാൻ എന്നോടു പ്രത്യേകം പറകതന്നെ ഉണ്ടായിട്ടുണ്ടു്. ഈ മഹാകവിയുടെ അനിതരസാമാന്യമായ ഗ്രന്ഥപരിചയവും ചരിത്രജ്ഞാനവും ഈ പത്രാധിപത്യത്തിന്നു വളരെ ഉപകാരമായിത്തീർന്നു. അദ്ദേഹത്തിന്റെ മുഖ്യമായ ഗദ്യകൃതികളെല്ലാം ഈ മാസികയിലും മററും എഴുതി പ്രസിദ്ധംചെയ്ത ലേഖനങ്ങളാകുന്നു. അവററുകളുടെ വിഷയബാഹുല്യം നോക്കിയാൽതന്നെ അദ്ദേ

ഹത്തിന്റെ ബുദ്ധിവിസ്താരം അറിയാം. ഭാരതം തർജ്ജമയ്ക്കശേഷം അതുനിമിത്തമായുണ്ടായ വിജ്ഞാനപ്പൊലിമയുംകൂടി ചേർന്നപ്പോഴക്കം അദ്ദേഹത്തിന്റെ ഗദ്യഭ്രമം ഒന്നുകൂടി വർദ്ധിക്കയാണുണ്ടായത്. പദ്യത്തേക്കാൾ ഗദ്യത്തിലായിരിക്കുന്ന തന്റെ അഭിരുചിയെന്നെന്നോടദ്ദേഹം പറഞ്ഞിട്ടുതന്നെ ഉണ്ട്. പദ്യരൂപമായി ഒരു കേരളചരിത്രമെഴുതുവാൻ തുടങ്ങിയിരുന്നുവെന്നു മുമ്പൊരിക്കൽ പറഞ്ഞുവല്ലോ. അതുപോലെതന്നെ ഗദ്യമായി ചില ചരിത്രനോവലുകളുമെഴുതുവാനുള്ള ഒരുക്കങ്ങളെല്ലാം അദ്ദേഹം ചെയ്തുവെച്ചിട്ടുണ്ടായിരുന്നു. അതിൽ ചിലതിന്റെ പേരുംകൂടി നിശ്ചയിച്ചുകഴിഞ്ഞിട്ടുമുണ്ടായിരുന്നു. പക്ഷേ എന്തുചെയ്യാം? ആ മോഹങ്ങളൊന്നും സാധിപ്പാനുള്ള ആയുസ്സദ്ദേഹത്തിനുണ്ടായില്ല. ഒരു സ്കോട്ട് ഉണ്ടാവാനുള്ള ഭാഗ്യം കേരളത്തിനുമുണ്ടായില്ല. കഷ്ടം! അല്ലെങ്കിൽ, എന്തിനിങ്ങിനെ വ്യസനിക്കുന്നു? ഒരു വ്യാസനുണ്ടാവാനുള്ള ഭാഗ്യം കേരളത്തിനുണ്ടായല്ലോ! അതു വിചാരിച്ചു സന്തോഷിക്കുകതന്നെ.

ഇങ്ങിനെ ചിലതാണെനിക്കു കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻതമ്പുരാനെപ്പറ്റി പറവാനുള്ളതു്. ഇതിനുമുമ്പു പലരും ഇതേവിഷയത്തെപ്പറ്റി അനേകം സംഗതികൾ പറഞ്ഞിട്ടുണ്ടായിരിക്കാം. അവരിന്റെ കൂട്ടത്തിൽ എന്റെ ഈ ശ്രമവും പൊതുജനങ്ങൾക്കു സ്വീകാര്യമായി വരട്ടെ. പണ്ടു ശ്രീകൃഷ്ണഭഗവാൻ ബഹുലാശ്വനെന്ന രാജാവിന്റേയും ശ്രുതദേവനെന്ന ബ്രാഹ്മണന്റേയും ഭവനങ്ങളിൽ ചെന്നു ചെന്നതും,

"പാലാജ്യഭോജ്യാദികമേകഗേഹേ
മൂലാംബുപത്രാദികമന്യഗേഹേ"

കിട്ടിയതു വാങ്ങി അനുഭവിച്ചു രണ്ടാളുടേയും നേരേ ഒരുപോലെ പ്രസാദിച്ചുവെന്നുമാണല്ലോ കഥ പറഞ്ഞുകേട്ടിട്ടുള്ളതു. അതുപോലെ ഇക്കാര്യത്തിൽ വായനക്കാർ ശ്രീകൃഷ്ണഭഗവാനെ അനുകരിക്കട്ടെ.

കോട്ടക്കൽ
15—8—27

കെ. സി. വീരരായൻ രാജാ.
ബി. ഏ., എൽ. ടി.
കോട്ടക്കൽ ഹൈസ്കൂൾ
ഹെഡ്മാസ്റ്റർ.

മഹാകവി

കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻതമ്പുരാൻ തിരുമനസ്സിലെ

# കൃതികൾ

## പുസ്തകം III

---

## ശ്രീസ്തുതി *

(ഭാഷ)

മൊട്ടിട്ട പച്ചിലമരത്തിലണഞ്ഞ വണ്ടി-
ന്മട്ടിൽക്കരങ്കുളിർമുളച്ച മുകുന്ദമെയ്യിൽ
തട്ടിച്ച ഭൂതിമയമംഗളദേവതാക്ഷി-
ത്തട്ടിപ്പെനിക്കു പുരുമംഗളമേകിടട്ടേ. 1

എന്താണ്ടലേകുക ധനം, മുരജിന്മുഖത്തു
ച്ചെന്താരിൽ വണ്ടണികണക്കെ സരാഗലജ്ജം
ചിന്തുന്ന പോക്കുവരവങ്ങിനെ വീണ്ടുമേൽക്കും
സിന്ധുക്കിടാവിനുടെ മുഗ്ദ്ധകടാക്ഷമാല. 2

---

* ഇതു ശ്രീശങ്കരാചാര്യരുടെ സുപ്രസിദ്ധകൃതിയായ 'ശ്രീസ്തുതി'യുടെ തർജ്ജിമയാണ്. കുഞ്ഞിക്കുട്ടൻതമ്പുരാൻ തിരുമനസ്സിലെ ഒടുവിലത്തെ ഭാഷാന്തരം ഇതാണത്രേ.

പ്രസാധകൻ.

എന്നും നമുക്കരുളുക ഭൂതി, കുടഞ്ഞടഞ്ഞു
ചെന്നും മുകുന്ദനിലഴിഞ്ഞു മിഴിഞ്ഞുനിന്നും
കന്ദർപ്പതന്ത്രരസമാർന്നു മനന്തശായി-
തന്നംഗനയ്ക്കുടയ കൺകട തൊട്ട നോട്ടം. 3

കല്യാണമിങ്ങരുളണം, ഭഗവാനുപോലും
കല്യാണകാമമരുളും മലർമങ്കതൻറെ
കല്യാണകൌസ്തുഭമെഴും ഹരിമാറിൽ നീല-
കല്ലായമാലനിലകോലിന ദൃഷ്ടിമാല. 4

കാറിൻറെ കാന്തികവരും മധുമർദ്ദനൻറെ
മാറിൽത്തടിൽപ്പടി വിളങ്ങിന ലോകമാതൃ
നേരിട്ട ഭാർഗ്ഗവി വിടും നെടിയോരു നേത്രം
പൂരിക്കുമാറരുളെനിക്കു ചൊരുത്തു ഭദ്രം. 5

ആണത്തമുള്ള ശുഭവാൻ മധുമാഥിമേൽ, മൻ-
കണത്തിനംഗജനു കൈമുതലിൻറെ നോട്ടം,
വേണം പതിച്ചിടുവതെന്നിലു,മാഴിമാതിൻ
നാണം കുണുങ്ങി വിളയാടിന പാതിനോട്ടം. 6

ഇന്ദ്രാദിസർവ്വപദധാടി കൊതിപ്പതായു-
മിന്ദ്രാനുജന്നുമതിനന്ദിവളർപ്പതായും,
ഇന്ദീവരപ്രതിമമിന്ദിര വിട്ടമക്ക-
ണ്ണൊന്നീഷൽമാത്രമുടനൊട്ടിടനിൽക്കുകെന്നിൽ. 7

ഉൾത്താരിലോർത്തുപെടാത്തവരും, സുരന്മാ-
രോർക്കാത്താപ്പദത്തിലണയത്തരമാംവിധത്തിൽ

പൊയ്ത്താരിൽമാതു വിട്ടമല്പമൊടൊത്ത തൃക്ക-
ണ്ണാന്താശ ചെയ്കിവനൊരുത്തമപുഷ്ടിയെത്താൻ. 8

പേരാണ്ടെഴുന്ന കരുണക്കളർകാറൊടൊപ്പം
നാരായണപ്രിയ കൊടുത്ത കടാക്ഷമേഘം,
പോരാഞ്ഞുഴന്നോരിവനാം ചെറുപക്ഷിയേൽക്കാൻ
ധാരാളമായ ധനമാമഴ പെയ്യിടട്ടേ. 9

ലോകത്തിൽ വാക്കടയതെന്നലർമാതിതെന്നു,
ശാകംഭരീശശിരിയതെന്നുമയെന്നിവണ്ണം
ആകെച്ചമച്ചിട്ടു ഭരിച്ചു മുടിച്ചു സിദ്ധി-
യേകും ത്രിലോകഗുരുവല്ലഭയെത്തൊഴുന്നേൻ. 10

കൂപ്പാം ശ്രുതിക്കു, ശുഭകർമ്മഫലപ്രദക്കു,
കൂപ്പാം രതിക്കു, രമണീയഗുണാശ്രയക്കും,
ശക്തിക്കു കൂപ്പു ശതപത്രനിവാസിനിക്കു,
പുഷ്ടിക്കു കൂപ്പു പുരുഷോത്തമകാമിനിക്കും. 11

തൊഴുന്നു പൊന്താമരനേർമുഖിക്കു,
തൊഴുന്നു പാലാഴിമകൾക്കു വീണ്ടും,
തൊഴുന്നു സോമാമൃതസോദരിക്കു,
തൊഴുന്നു ദാമോദരവല്ലഭക്കും. 12

തൊഴുന്നു ദേവിക്കിത ഭാർഗ്ഗവിക്കു,
തൊഴുന്നു വിഷ്ണൂരസി വാഴുവൾക്കും,
തൊഴുന്നു ലക്ഷ്മിക്കലരാണവൾക്കു,
തൊഴുന്നു നാരായണവല്ലഭക്കും. 13

തൊഴുന്നു പൊൻതാമരയാളവൾക്കു,
തൊഴുന്നു ഭൂമണ്ഡലനായികക്കും,
തൊഴുന്നു ദേവാദിദയാമയിക്കും,
തൊഴുന്നു ശാർങ്ഗായുധവല്ലഭക്കും. 14

തൊഴുന്നു കാന്തിക്കലസാക്ഷിയാൾക്കു,
തൊഴുന്നു ഭൂതിക്കഖിലാംബികക്കും,
തൊഴുന്നു ദേവാദിസമർച്ചിതക്കും,
തൊഴുന്നു നന്ദാത്മജവല്ലഭക്കും. 15

ശ്രുതിസ്വരൂപിണി നിഖിലാംബലക്ഷ്മിയേ
സ്തുതിക്കിലിസ്തുതികളുരച്ചു നിത്യവും
അതിസ്ഥിരൽഗ്ഗുണഗണധാന്യപുഷ്ടിപൂ-
ണ്ടതിൽപ്പരം ഭവമന ഭക്തരാം ശുഭം. * 16

* 'കനകധാരാസ്തുതി' എന്നുകൂടി പേരുള്ള പ്രസ്തുത സ്തുതിയുടെ മൂലം ആചാര്യസ്വാമികൾ ബാല്യത്തിൽ സ്വന്തം ദാരിദ്ര്യനിവാരണത്തിന്നായി പ്രാർത്ഥിച്ചുണ്ടാക്കിയതാണെന്നും, അതല്ല, തന്റെ പ്രിയപ്പെട്ട നാലുശിഷ്യരോടുകൂടി ഒരു ദരിദ്രബ്രാഹ്മണകുടുംബത്തിൽ ഭിക്ഷക്കു ചെന്നപ്പോൾ അവരുടെ ദാരിദ്ര്യമോചനം പ്രാർത്ഥിച്ചെഴുതിയതാണെന്നും മററും അഭിപ്രായഭേദങ്ങളുണ്ട്. സ്വാമികളുടെ സ്തുതിക്കുശേഷം നാലു ശിഷ്യന്മാരും ഓരോ പദ്യമുണ്ടാക്കിയതായും പ്രസിദ്ധപ്പെടുത്തിക്കാണുന്നുണ്ട്. നമ്മുടെ കവി അതു തർജ്ജമ ചെയ്തിട്ടില്ലെന്നു തോന്നുന്നു.

പ്രസാധകൻ.

# * കവിഭാരതം

—o—

അത്യുഗ്രാടോപമേറ്റും പടനടുവിലടു-
ക്കുന്ന ദൈത്യേന്ദ്രദേഹം
കുത്തിക്കീറിപ്പിളർന്നിട്ടുടനെ ചുടുകടു-
ഞ്ചോര കോരിക്കുടിച്ചും,
മുത്തോടേറ്റം ചിരിച്ചും, മുഹുരപി മദമോ-
ട്ടട്ടഹാസം പൊഴിച്ചും,
നൃത്തം ചെയ്തും കളിച്ചീടിന കൊടിയ കൊടു-
ങ്കാളിയെക്കൈതൊഴുന്നേൻ. 1

തള്ളിക്കേറിപ്പിടിച്ചിട്ടെതൃകവിവരരെ-
ത്തട്ടിയോടിച്ചു പിന്നെ-
ത്തുള്ളിച്ചാടിക്കളിക്കും കവിപുംഗവന്മാ-
ഭാരതപ്പോരതന്നിൽ
ഉള്ളിൽ തോന്നുന്നവണ്ണം കഴിവതുവര-
പ്രൌഢരേശ്ശക്തിനോക്കി-
ക്കൊള്ളിച്ചാരുന്നു കുഞ്ഞക്ഷിതിപനവനവൻ-
താരതമ്യാതിരമ്യം. 2

---

* ഇതു കുഞ്ഞിക്കുട്ടൻതമ്പുരാന്റെ ആദ്യകാലകൃതികളിലൊന്നാണ്. പ്രസാധകൻ.

## പാണ്ഡവഖണ്ഡം

---

### കൊടുങ്ങല്ലൂർ കൊച്ചുണ്ണിത്തമ്പുരാൻ

സ്വച്ഛന്ദം ഭാഷകൊണ്ടും സുരുചിരതരമാം
സംസ്കൃതംകൊണ്ടുമൊപ്പം
മെച്ചംനേടുംപ്രകാരം ബഹുവിധകവിതാ-
സൂക്തി വർഷിക്കമൂലം
ഉച്ചൈർന്നോരക്കവിപ്രൌഢരിൽ മികവുടയോൻ
കോട്ടിലിംഗാധിനാഥൻ
കൊച്ചുണ്ണിക്ഷോണിപാലൻ കൊടിയ കവിവരൻ
ദിവ്യനാം സവ്യസാചി. 1

### വെണ്മണി അച്ഛൻ നമ്പൂതിരിപ്പാട്.

ഉൽച്ചിന്നം വേഗമേറം നിജകവനബല-
ത്തള്ളലെല്ലാമൊതുക്കി
സ്വച്ഛന്ദം മൂകനായ് വാണഖിലകവിവര-
ശ്ലോകം കണ്ടിണ്ടലെന്ന്യേ
കൊച്ചുണ്ണിക്ഷോണിപാലപ്രവരനു കൊടിയായ്
വെണ്മണിശ്രീകലർന്നോ-
രച്ഛൻനമ്പൂരി ഭൂരിപ്രഥിതസിതയശോ-
മോഹനശ്രീഹനൂമാൻ. 2

### കുംഭകോണം കൃഷ്ണശാസ്ത്രികൾ.

ഒട്ടും വൈഷമ്യമില്ലാതിടയിടയിവരും
തൽപ്രമാദാപനോദം
ചെയ്തുംകൊണ്ടിണ്ടലെന്ന്യേ നിഖിലനിഗമസം-
ഘൈകസാരജ്ഞനായി

ജാതപ്രേമം തെളിഞ്ഞിക്ഷിതിപതിസവിധേ
പാണെഴും കുംഭകോണോൽ-
ഭൂതശ്രീകൃഷ്ണശാസ്ത്രിപ്രവരനിഹ യഥാർ-
ത്ഥാഭിധൻ സാധു കൃഷ്ണൻ. 3

കേരളവർമ്മ വലിയ കോയിത്തമ്പുരാൻ.

ആയം കണ്ടാൽത്തുടക്കം കവിവരകരിസം-
ഘങ്ങൾ തട്ടിത്തകർപ്പാ-
നായിക്കൊണ്ടെത്തിയെന്നാൽ മൊതുത്തു വിരുത്തു-
ത്തൊട്ടേതൃത്തിട്ടുമൊട്ടും
കായക്ലേശം ജനിക്കാത്തൊരു കവിമണി വ-
ഞ്ചീശപരീപ്രാണനാഥൻ
കോയിപ്പണ്ടാല പാർത്താൽ കവികുരപ്പുതനാ-
ഭീമനാം ഭീമനത്രേ. 4

തിരുവനന്തപുരം ഗണപതിശാസ്ത്രികൾ.

കൊണ്ടാട്ടം നവകാവ്യനിർമ്മിതമഹാ-
ദിവ്യാസ്ത്രസമ്പത്തുമായ്-
ക്കണ്ടീടുന്നവർകൾക്കു കൌതുകമുടൻ
പിത്തേ വളർത്തുന്നവൻ
രണ്ടാമജ്ജുനനാണു പോരിലിവനെ-
ന്നുള്ളോരു നല്ലോരു പേർ-
കൊണ്ടീടുന്നഭിമന്യുവാം ഗണപതി-
ശ്രീശാസ്ത്രി കീർത്ത്യുജ്ജ്വലൻ 5

പി. സി. മാനവിക്രമ ഏട്ടൻതമ്പുരാൻ.

ശങ്കാഹീനമടുത്തു ശക്തി കൃതിയിൽ
കാണില്ലയാൽ കാവ്യകൃൽ-
സംഘാതാതിതതിക്കു ഭീമനപര-
നാക്കല്പ്രേമയപ്രിയൻ
മാങ്കാവിൽ കവി മാനവിക്രമനതാ-
യോരേട്ടനാം തമ്പുരാൻ
ഹുങ്കാരോൽക്കടനാം ഘടോൽക്കചനമാം
തള്ളിച്ചു തെല്ലല്ലഹോ. 6

ഓവങ്കര നീലകണ്ഠൻ നമ്പൂതിരി (രാജാ)

സത്തോരം സരസപ്രകൃഷ്ടകവിതാ-
ബാണപ്രയോഗങ്ങളേ-
റെത്തീടുന്നവ, നാമെത്രക്കിലുമവൻ-
മുഷ്ടൊന്നമർന്നോവൻ,
നിത്യം പാർത്ഥനു മേലിൽ നന്മ വരുവാൻ
പ്രാർത്ഥിച്ചിട്ടാശിഷ്യനാം
സത്തൻ സാത്യകിയാണു സാധുമതിയാം
രാജഭോജൻ നിശ്ചയം. 7

കാത്തുള്ളി അച്യുതമേനോൻ.

പുഷ്ടശ്രീകവിതാബലാധിപതിയായ്
ദ്രോണൻെറ ശിഷ്യേന്ദ്രനാ-
യിഷ്ടം പാർത്ഥനിലാർന്നു തൽപ്രിയതമാ-
സോദര്യനായ് സാദരം

ശിഷ്ടന്മാൎക്കു ഉണ്ണം വരുത്തുവതിന്നായ്
പ്രാണപ്രയത്നം ചെയ്യും
ധൃഷ്ടദ്യുമ്നനതാണു ധൃഷ്ടതമനാം
കാത്തുള്ളിലുള്ളച്യുതൻ. 8

ചെന്നാസ്സ നമ്പൂതിരിപ്പാട്, മാംകുഴി നമ്പൂതിരിപ്പാട്, കിരാങ്ങാട്ടു നമ്പൂതിരിപ്പാട്.

മാന്യൻ ചെന്നാസ്സനമ്പൂതിരി പെരിയ ഗുണം
ചേർന്ന പാഞ്ചാലഭൂപൻ,
ധന്യശ്രീമാംകുഴിക്ഷ്മാസുരനധികതരം
ചേർവിത്താം വിരാടൻ,
എന്നല്ലേ ചാർത്തുകണ്ടാൽ പുകൾ പെരിയ കിരാ-
ങ്ങാട്ടെഴും ദേവമറോ-
ഭിന്നുള്ളക്കൊയ്യനമ്പൂതിരി തരമറിയും
ധാർമ്മികൻ ധർമ്മപുത്രൻ. 9

മങ്കാവിൽ തമ്പൻതമ്പുരാൻ, എണ്ണപ്പാടം ധാരസ്വാമിശാസ്ത്രികൾ, ആലങ്ങാട്ടു കുഞ്ഞൻ തമ്പുരാൻ, ചക്കിടിക്കാട്ടു നമ്പൂതിരി.

വയ്മ്പൻ ശൈലാംബുധീശാനചരമണി നകുലൻ
നന്ദ്യചാരിത്രനാകും
തമ്പൻതമ്പുരാൻ, ധാരസ്വാമിയുമിഹ സഹദേ-
വാഖ്യനാം ശ്ലാഘ്യശീലൻ;
അമ്പാടശ്വത്ഥപൂർവ്വാടവിപതി മഹിമാൻ
നീലഭൂപൻ, കൃതിക്കായ്
മുഞ്ഞിട്ടാൻ ധൃഷ്ടകേതുക്ഷിതിപതി ദൃഢമാം
ചക്കിടിക്കാട്ടു വിപ്രൻ. 10





ചിങ്ങ്യാത്ത് അച്യുതമേനോൻ, ചമ്പത്തിൽ
ചാത്തുക്കുട്ടി മന്നാടിയാര്, പി. കൃഷ്ണമേനോൻ,
കുറുപ്പത്തു ഗോവിന്ദമേനോൻ, കുണ്ടൂർ
നാരായണമേനോൻ.

1. ചിങ്ങ്യാത്തച്യുതനും, പരം ചതുരനാ-
മച്ചാത്തുമന്നാടിയും,
കൊണ്ടോട്ടുമന്നാരു കൃഷ്ണനും, ചെത കുറു-
പ്പത്തുള്ള ഗോവിന്ദനും,
കുണ്ടൂരെന്നൊരു വീട്ടിലുള്ള കവിയാം
നാരായണൻ താനുമെ-
ന്നഞ്ചാളുകളഞ്ചു കേകയനൃപ-
ന്മാരാകിൽ നേരാകുമേ.

തിരുവില്വാമല രാമശാസ്ത്രികൾ, രാമൻനമ്പിടി,
ചെറിയ കോയിത്തമ്പുരാൻ.

ന്യായം വില്വാദ്രിരാമദ്വിജതിലകനിരാ-
വാനമാം, മൂത്തമൌജ-
സ്സായാലേ രാമനാം നമ്പിടിയുടയ മിട്ടു-
ക്കിന്നാട്ടുകളുള്ള നാമം,
മാനം കൂടാതെ മാനിച്ചരുളുമിളയൊരാ
വഞ്ചിരാജ്ഞീമണാളൻ
കോയിപ്പണ്ടാല കോട്ടം കുറയുമൊരു യുധാ-
മന്യുവാം മന്നവേന്ദ്രൻ.

ആറമ്പുറത്തു ശങ്കുണ്ണിമേനോൻ, വെള്ളാപ്പിള്ളി
ഗോവിന്ദമേനോൻ, പെരുമ്പിള്ളി നമ്പൂതിരി.

ഉള്ളഞ്ചേർന്ന നുയുൽസ്വവാറമ്പുറമാം
വീട്ടുള്ള ശങ്കുണ്ണിയും,
വെള്ളാപ്പിള്ളിയതെന്ന വീട്ടിലമരും
ഗോവിന്ദനും കാര്യനും,
തള്ളീടേണ്ടിത്തു സത്തനാകിയ പെരു-
മ്പിള്ളിൽ ധരിത്രീസ്വരൻ
കള്ളം വിട്ടൊരു കുന്തിഭോജനൃപനാം
നൂനം നിനക്കും വിധൌ. 13

വല്ലത്തു കോയിപ്പള്ളി രാമമേനോൻ,
ആനാറവേലുമേനോൻ, പോട്ടയിൽ
ഗോവിന്ദമേനോൻ, നടുവത്തു മഹൻ നമ്പൂതിരി,
കുഞ്ഞുണ്ണിത്തമ്പുരാൻ.

അഞ്ചൊത്തുള്ളൊരു രാമനും, സഖിയതാ-
മാനാരൊറഴം വേലുവും,
കൊഞ്ചും പോട്ടയിലെന്ന വീട്ടിലെഴുമാ-
ഗോവിന്ദനാം വൈദ്യനും,
ഛാഞ്ചൊട്ടും കവിനന്ദനൻ നടുവവും,
കുഞ്ഞുണ്ണിഭൂപാലനും
പാഞ്ചാലസുതരാകുമഞ്ചു നൃവര-
ന്മാരാണു നേരാണിതു. 14

ആനാറെ പരമേശ്വരമേനോൻ, കൊടങ്ങേരി
കുഞ്ഞൻതമ്പാൻ, മുതേടത്ത് ശങ്കുണ്ണിമേനോൻ,
കീരങ്ങളങ്ങര ഉഴുത്രവാരിയർ.

ആനാറേ പരമേശ്വരൻ നിയതമാ-
ണിന്നത്തെയെന്റെ നിത്യവും
മാനം നേടിന ചേകിതാനനൃപനാം
കുഞ്ഞൻ കുഞ്ഞൻപിള്ള,
ഊനം വിട്ട ശിഖണ്ഡി മൂത്തയിടമഠ-
വീട്ടുള്ള ശങ്കുണ്ണിയും;
ഊനം കീരങ്ങഴുത്രവാരിയർ പുരം
പാർക്കുംവിരാടൗ പാണ്ഡ്യനാം. 15

പാറനമ്പൂതിരി, ഇടമരത്ത നമ്പൂതിരി, കരപ്പുത്ത
കൊച്ചുണ്ണിമേനോൻ.

ശംഖൻ താൻ പാറയാകും, സുദൃഢമിടമരൻ
താൻ ശതാനീകനാമം
തങ്കം വീരന്റ്, വിരാട്ടാംഗജനിഹ സഹദേ-
വാഭിധൻ മാഗധേന്ദ്രൻ,
ശങ്കിച്ചീടേണ്ട തെല്ലും കുശലമതി കര-
പ്പുത്ത കൊച്ചുണ്ണിമേനോൻ
പങ്കം വിട്ടോരു പാർത്ഥപ്പടകളിലിനിമേ-
ലൊക്കയും യുക്തിപോലെ. 16

മദ്ധ്യസ്ഥന്റെ കണ്മകെ മാന്യതയോടും
മങ്ങാതെ മേവുന്നോര-
ശ്ശുദ്ധാത്മാ നടുവഭിജൻ കൃപനമാ-
മുൾത്താരിലോർത്താൽ ദൃഢം.

കൊടുങ്ങല്ലൂർ കുഞ്ഞിരാമവൎമ്മ തമ്പുരാൻ.

വിശാലത്തിൽ കാണുമോത്രിക്കവികുലമഖിലം-
വെല്ലുവാനുള്ള വീൎയ്യം
വശ്യത്തിൽതന്നെയുണ്ടെങ്കിലുമലസമുദാ-
സീനനായ്പ്പോണഴന്നോൻ
വിശാസ്സൻ കൃഷ്ണനേകീടിന മഹിതമതാ-
യുള്ള ദിവ്യാസ്ത്രമുള്ളോ-
രശ്വത്ഥാമാവതാകും നവമനനുപമൻ
കോടിലിംഗാധിനാഥൻ.

കൈക്കുളങ്ങര രാമവാരിയർ.

ക്രീഡിക്കുന്ന നമുക്കൊരാളു കിടയി-
ല്ലെന്നുള്ള തള്ളിച്ചയായ്
ഘോടിക്കാതൊരു നാട്യവും കവിതക-
ളൌദാൎയ്യവും ശൌൎയ്യവും
കൂടിക്കൊണ്ടിഹ കയ്ക്കുളങ്ങരെയെഴും
രാമാഹ്വയൻ വാരിയൻ
മോടിക്കൊത്തൊരു കൌരവേന്ദ്രസചിവൻ
കൎണ്ണൻ മഹാനിൎണ്ണയം.

### വയക്കര മൂസ്സ്.

കേട്ടൊക്കാത്തയതും കഠോരകവിതാ-
സാമർത്ഥ്യമത്തദ്ഭുതപ-
ത്തോടൊക്കെപ്പടി പാഞ്ഞെടുത്തു കവിത-
ക്കാരാം പരോർവീശരെ
ഓടിക്കും വരുതൻ വിവേകവിലസ-
ന്നാരായണാസ്സൃജ്ഞനാം
പ്രൌഢൻ വാഷ്ഠരമൂസ്സുതന്നെ ഭഗേ-
ഞൻ ഞാൻ തകത്തോതിടാം. 6

### കരത്തപ്പാറ ദാമോദരൻ നമ്പൂതിരി.

ഈശ്ശുഴത്തിലടുത്തിടുന്ന കവിത-
ക്കാരായ പോരാളിമാർ
പെയ്യും പദ്യശരപ്രപഞ്ചമത്തു ക-
ണ്ടൊട്ടും സഹിക്കാതഹോ
മയ്യെന്ന്യേ മതിയാക്കിടാതെ കവിതാ-,
ബാണപ്രയോഗങ്ങളിൽ
കയ്യൂന്നുന്ന കരത്തപ്പാറ കൃതിയിൽ
ചൊല്ലാർന്ന ശല്യൻ ദ്രുതം. 7

### വിദ്വാൻ മാപ്പിളത്തിരുമുല്പാട്.

വീരൻ വഞ്ചിക്ഷമാനായകനുടയ മഹൽ-
പ്പിള്ളയായ് മാനമോടും
സൈപാരം വാഴുന്ന സത്യസ്ഥിതമതി തിരുമു-
ല്പാട്ടു കൊല്ലാട്ടു ചാർത്താൽ

രാജരാജവർമ്മ കോയിത്തമ്പുരാൻ,
കിളിക്കോട്ടു കേശവപ്പണിക്കർ,
കൊട്ടാരത്തിൽ ശങ്കുണ്ണി.

ധന്യശ്രീധരരാജരാജകവി കോ-
യിത്തമ്പുരാൻ വയസ്യനാം
നന്ദ്യശ്രീവൃഷസേനവീര,നിവിടെ-
സ്സൂക്ഷ്മത്തിലാലക്ഷണൻ
മന്നിൽ കീർത്തിയെഴും; വളർന്നൊരു കിളി-
ക്കോട്ടുള്ളൊരാക്കേശവൻ,
മുന്നിട്ടാർജ്ജുനിയോളമെത്തുമൊരുതൻ
ശങ്കുണ്ണിയാമുണ്ണിയാം. 11

വിലാപട്ടത്തു രാഘവൻനമ്പിയാർ.
ചൊൽക്കൊള്ളുന്നൊരു വിലാപട്ടമമരു-
ന്നാ രാഘവൻ ലാഘവം-
കൈക്കൊള്ളും കവികർമ്മവാനിഹ സുശ-
ർമ്മാവാം സ്വകർമ്മത്തിനാൽ.

---

ഓർക്കുമ്പോളിനിയോർമ്മ പോര, കവിത-
ക്കാരുണ്ടനേകം തരം-
പാർക്കുമ്പോൾ കുകവീരരാകവെ, നിരത്തു-
ന്നോൻ ചൊരത്തിന്നു ഞാൻ. 12

'വരുത്തി മാണിക്യമിതൊത്തുനോക്കി
നമുക്കുറപ്പാക്കണ'മെന്നു ചൊല്ലി. 11

'തപസ്സിനാൽ സൃഷ്ടികഴിച്ചു കാട്ടി-
ത്തരുന്ന രത്നത്തിനൊടൊത്തുനോക്കാൻ
നമുക്കു മറ്റൊന്നവിടെക്കിടക്കും
ജഗത്തി'ലെന്നാർ ചിദരത്ഭുതത്താൽ. 12

'അതുണ്ടു; കായംകുളമെന്ന നാട്ടിൽ
നൃപാലയപ്പുട്ടറയിങ്കൽ മാത്രം
ഒരൊത്തമാണിക്യമിരിപ്പതുണ്ടെ'-
ന്നിടക്കു കേട്ടൊരുവൻ പറഞ്ഞു. 13

പലക്കുമിപ്പോളിതു രണ്ടുമൊപ്പം
പിടിച്ചുനോക്കീടണമെന്നു മോഹം
ഉദിച്ചുപോലങ്ങിനെ ഭൂരിപക്ഷ-
പ്രകാരമായിസ്സഭ തീർച്ചയാക്കി. 14

മുറക്കു കായംകുളമന്നവന്റെ-
യടുത്തുപോയ് വേണ്ടതുപോലെ ചൊല്ലി,
വിശേഷമാണിക്യമൊരാൾ വാങ്ങി-
വരേണ്ടതിന്നാളെയയക്കയായി. 15

യഥാക്രമം ഗ്രാമജനൈകയോഗം-
വകക്കു നാഥന്റെ നിലക്കതന്നെ
ഇതിന്നു കല്പിച്ചയിരുത്തമൊപ്പം
നരേന്ദ്രനങ്ങോട്ടൊരു തീട്ടയച്ചു. 16

സഭാജനാവശ്യമറിഞ്ഞ കായ-
കുളത്തു രാജാവു മഹാനുഭാവൻ
മനസ്സഴിഞ്ഞൊന്നു ചിരിച്ചു പെട്ടി
തുറന്നു മാണിക്കമെടുത്തുവെച്ചു. 17

'പ്രശസ്തമാണിക്കമിതന്യദിക്കിൽ
സ്സുദുർല്ലഭം സത്യവരാംഗപോലെ
കൊടുത്തയക്കുന്നിതിനൊത്തുനോക്കാം
യഥേഷ്ട'മെന്നും മറുതീട്ടയച്ചു. 18

നൃപന്റെ ലേഖത്തൊടുമൊത്തു രത്നം
കരത്തിൽ വാങ്ങിച്ചഥ യോഗ്യതന്റ
മടങ്ങിവന്നിട്ടതു യോഗമുഖ്യ-
സമക്ഷമർപ്പിച്ചു കൃതാർത്ഥനായി. 19

മനോജ്ഞമാം ചെപ്പിനകത്തു കാന്തി-
കതിർത്തതിന്നുള്ളിലൊളിച്ചപോലെ
എഴുന്ന മാണിക്കമുഴന്നമാന-
മിതങ്ങു കണ്ടത്ഭുതമാണ്ടു ലോകം. 20

തെളിഞ്ഞ കണ്ണാൽച്ചിലർ വാതിൽമാട-
ത്തറപ്പുറത്തും ചരിയുള്ളകത്തും
മുതിർന്ന മാണിക്കമഹസ്സു കണ്ടി-
ട്ടിണങ്ങുമൊന്നിച്ചിതു രണ്ടു'മെന്നാർ. 21

ധൃതാദരം യോഗജനാനുവാദ-
പ്രകാരമേ ശാന്തിയെഴുന്ന വിപ്രൻ

തുറന്ന ചെപ്പിന്നകമുള്ള രത്നം
കടത്തിനാൻ ഗർഭഗൃഹത്തിനുള്ളിൽ. 22

ദ്വിജൻ കടകം സമയത്തിലൊപ്പം
ജനങ്ങളൊട്ടുക്ക നടക്കലെത്തി,
പ്രമാണിലോകർ ത്വര കേറി രണ്ടു-
പുറത്തുമേ ഭദ്രമുഖത്തു നിന്നു. 23

അയസ്സയസ്കാന്തമുഖത്തു ചാടി-
പ്പിടിച്ചു പറ്റുംവിധമപ്പൊഴേക്കും
നൃപന്റെ മാണിക്യമുയർന്നു ദേവ-
നണിഞ്ഞ മാണിക്യമണഞ്ഞമർന്നു. 24

ഇതെന്തൊരാകർഷണശക്തി! വിപ്ര-
മണിക്കു ഭൗമത്തെ വലിച്ചെടുപ്പാൻ!
ഖചരൽ മഖറം പ്രാകൃതസൃഷ്ടിയത്രം-
നടക്കിടും മാനസസൃഷ്ടിയെന്നോ!! 25

ഉയർന്നുടൻ ദൈവികരത്നമായ്ച്ചേർ-
ന്നമർന്നു പറ്റീടിന രാജരത്നം
ഉദിച്ചു കോവിൽക്കകമേ മുകുന്ദൻ
മുകുന്ദനിൽക്കൗസ്തുഭമിക്കണക്കിൽ. 26

പടിച്ചുപോരെടോരക്കയെടുത്തുനോക്കി-
ട്ടതൊന്നിളക്കാൻ കഴിയാഞ്ഞു വിപ്രൻ
പരിഭ്രമിച്ചു പലരും പരുങ്ങി;
പഴക്കമേറ്റിടിന യോഗ്യമുഖ്യർ. 27

'അഴിഞ്ഞു കായങ്ങളമ്മൂഴിനാഥൻ
നമ്മെക്കാരാൽ വക്കലക്കിച്ചിരിക്കെ
ശരിഷ്ടം മാണിസ്തമുടൻ മടക്കി-
ക്കൊട്ടുത്തിടാഞ്ഞാൽ കുറവാകുമല്ലോ'. ൨൭

ഇവണ്ണമൊന്നിച്ച് നിനച്ചു രണ്ടാ
ലയിച്ചതായ് കണ്ട് മഹാജനങ്ങൾ
മുറപ്രകാരം പലരൊത്തുചേർന്നു
നടത്തി വേണ്ടുന്നവിധം വിചാരം. 28

'വിശിഷ്ടബിംബത്തിൽ വലിഞ്ഞുകേറി-
യുറച്ച മാണിസ്തമിതെന്നുമെന്നാൽ
മുറ്റുള്ള കായങ്ങളമന്നനാളെ-
യയച്ചു കാത്തീട്ടുകതന്നെ വേണം?' 30

ഇതിൻപ്രകാരം പലരൊത്തു കാര്യ-
മുറച്ചു കായങ്ങളമന്നനന്നേ
പ്രമാണിയാം യീർന്നയിത്രുരുമൂപ്പാം
നൃപൻ നയംകാട്ടിയ തീട്ടയച്ചു. 31

ഉദാരനാമാസ്പദനാം മുറ്റുള്ള
വിധിജ്ഞയോഗത്തിൽ വിധിച്ചുപോലെ
'ഇനിക്കിരിൽ സമ്മതമെന്നുമാത്രം
മഹാത്മമട്ടായ് മറതീട്ടു വിട്ടു. 32

അങ്ങഞ്ഞെതരിത്തീട്ട് പിടിച്ചു വീണ്ടും
കുറിച്ചു നാലു യോഗജനങ്ങൾകൂടി

യഥാക്രമം തച്ചുടകയ്മളാകും_
പടങ്ങിൽ മൂപ്പിച്ച പഴക്കമൂലം
മുഷിഞ്ഞു, പാശിക്കയിരുന്നമൂപ്പി_
ന്നൊഴിഞ്ഞു യോഗാൽപ്പിരികെന്നമായി. 39

മുറയ്ക്കിരിങ്ങാൽക്കുടെ യോഗരക്ഷാ_
പദത്തിൽ നില്പാനൊരു കോവിൽ വേണം;
അതിന്നു പിന്നീട്ടു പെരുമ്പടപ്പു_
കുലത്തിൽ മൂപ്പാണ്ടവർ പാണവന്നു. 40

വിധിച്ചു വിപ്രോത്തമരിങ്ങു യോഗം
കഴിച്ചിടുമ്പോളതു കാത്തുകൊൾവാൻ
കൃതക്ഷണം ക്ഷത്രിയർ വേണമെന്ന_
നടപ്പമീബ്രാഹ്മണർ വിട്ടതില്ല. 41

സമാനഷൻ തച്ചുടകയ്മളെന്ന_
വഴിക്കു കാര്യങ്ങളമന്നവന്നും
ഉറച്ചു ദേവാലയമേൽവിചാര_
ക്രമത്തിലീഗ്രാമജനത്തിൽ നോട്ടം. 42

നരേന്ദ്രരാമർഷിയപേരടുത്തു_
മകനുമായ് ഭൃഷ്ടി പതിക്കെക്കൊണ്ടും
ഗുണങ്ങളെത്തച്ചുടകയ്മരും കൂട്ടി_
പ്പിടിക്കകൊണ്ടും പരിപുഷ്ടി പാച്ചു. 43

പതിഞ്ഞുകിട്ടീട്ടിനദിവ്യഹേമ_
പ്രശസ്തമാണിക്യമണിപ്രഭാവാൽ

രാജർഷി ചെയ്യുംകലശാഭിഷേക-
ക്രിയകളുമേൽ ശ്രീനിധിയായി ദൈവം. 44

മഹസ്സിയന്നിങ്ങിനെ കൂടൽമാണി-
ക്യമായിതാഗ്രാമജനൈകദൈവം,
വളർന്ന യോഗത്തിനുപാസനാങ്ഗ-
പ്രദ്യോതമായാശു വഴി ഭക്തിയോഗം. 45

പലതെക്കുലം പലപാദിരിങ്ങൾ-
ക്കാടപ്പെട്ടും ഗ്രാമജനങ്ങളിന്നും
അനേകമൂർത്തിക്കൊരു മൂർത്തിയിന്മേൽ
പ്രസംഗമാകും പ്രഭു സംഗമേശൻ. 46

ഗിരാചിരിഞ്ചും, കമലാമുകുന്ദ-
മുമാമഹേശം, ദഹനാർക്കചന്ദ്രം,
ഇതേവിധം ദൈവതയോഗമൊക്കെ-
ക്കടക്കിനിൽക്കും പ്രഭു സംഗമേശൻ. 47

ഉപാസനാവൃത്തിയിൽ നിഷ്ഠക്കൂട്ടം
മഹാജനം ചെയ്യുന്ന സേവയാലേ
പെരുത്ത ചൈതന്യമിയന്നു പാരിൽ-
പ്പുകൾന്നിരിക്കും പ്രഭു സംഗമേശൻ. 48

എതിർത്ത കായംകുളരാജഭാവം
മുടിച്ചു മാർത്താണ്ഡനിരുട്ടുപോലെ
കരസ്ഥമാക്കി സകലം പുലർന്നു-
ള്ളനന്തനാടിന്നധിപൻ പ്രതാപാൽ. 49

# ഒരു കരാർ

കൊല്ലം തൊള്ളായിരത്തിൽപരമർദ്ധതിനും
മേലിലായൊരവർഷം
ചെല്ലും കാലത്തു ടിപ്പുപ്രഭൃതികളുടെയോ-
രാക്രമം തീർന്നശേഷം
ശല്യം നാട്ടാർക്കു തട്ടുന്നതു മുഴുവനുമേ-
തീർക്കുവാൻ തക്കവണ്ണം
ശല്യന്മാർ കേരളത്തിൽ ക്ഷിതിപർ കുറയുമെ-
ന്നല്ല മട്ടായിരുന്നു. 1

രാജാക്കൾക്കഖിലക്ഷമാശ്രയനില-
ക്കായിട്ടു വഞ്ചിക്ഷമാ-
രാജാവുണ്ടൊരു പുണ്യമൂർത്തി പുകഴും
ശ്രീരാമരാജാഹ്വയൻ;
രാജാ കേശവദാസനാണു സചിവ-
സ്ഥാനത്തു; കൊച്ചിക്ഷ്മകം
രാജാവുള്ളതു ശക്തനെന്നു പറയും
ഗംഭീരനാണായിടെ. 2

കോഴിക്കോട്ടരുളുന്ന പർവ്വതപയോ-
രാശീശനും പിന്നെയീ-
യൂഴിക്കെട്ടിനകത്തു മററു നൃപരും
തന്നാട്ടിലുള്ളോർകളു

കേഴിക്കാതെ ഭരിപ്പതിന്നു മതിയാം-
കാഞ്ഞിട്ടു വഞ്ചീശ്വര-
ന്നീഴിൽക്കാഴ്ചകൊടുത്തു തങ്ങടെ കൂട്ടം-
ബലം കാത്തു കാലേറിച്ചോൽ. 3

ടിപ്പുസ്സുൽത്താന്റെ കോലാഹലദശയിൽ മഹ-
ക്ഷോണി വാർണ്ണോക്കമേവം
പാർപ്പും വേണ്ടുംസഹായങ്ങളുമരുളിയൊരാ-
വഞ്ചിധാത്രീശ്വരന്റെ
കെൽപ്പുള്ളാ മന്ത്രിയാകും മഹിതമതി മഹാൻ
കേശവൻ കൌശലത്താൽ
മുൽപ്പുക്കാൻ കോടിലിംഗക്ഷിതിപതിസവിധ-
ത്തിങ്കലന്നാളൊരിക്കൽ. 4

രാജാവന്നതിഥിപ്പടിക്കുണയുമീ-
വഞ്ചീശമന്ത്രീന്ദ്രനാം
രാജാ കേശവദാസനാത്തകുതുകം
സൽക്കാരമേകീടിനാൻ;
ഭ്രാജാനിക്കഥിതപ്രകാരമുപചാ-
രം ചെയ്തു ക്ലിപ്തിപ്പരം
വ്യാജാപേതമുപായശാലി സചിവോ-
ടോതീടിനാൻ കേശവൻ:— 5

"കേട്ടാലും തമ്പുരാനേ! തിരുവടിയുടെയീ-
നാട്ടിൽനിന്നിട്ടു പോയി-
ട്ടാട്ടാരാൽ തീർത്ഥയാത്രക്കുഴറിയൊരു കുടി-
ക്കാരിലുണ്ടായ ശൂദ്രൻ

അല്പം ചിന്തനചെയ്തിരുന്നിരുപത്തു-
നാലും സഹസ്രം പണം
കപ്പംകിട്ടണമാണ്ടുതോറുമിവിടെ-
യ്ക്കെന്നോതി വഞ്ചീശ്വരൻ 9

അപ്പണം കപ്പമേകീടുകിലുമയി വീരോ-
നാട്ടുകാരെബ്ഭരിപ്പാൻ
ചൊവ്വല്ലാതുള്ള ദോഷം കളയുകിലതുതാ-
ന്നല്ലയോ നല്ലയോഗ്യം?
സർവ്വം ചിന്തിച്ചു വേണ്ടുംപടി മറുപടി കല്പി-
ല്പിക്ക, മേൽ, വേണ്ടകാര്യം
സർവ്വം ഭംഗിപ്പെട്ടത്താനടിയനറികിലു-
ണ്ടെപ്പൊഴും സ്വാന്തതോഷൻ." 10

എന്നാക്കേശവപിള്ള ഭംഗിയിലുണ-
ർത്തിച്ചൊരു കാര്യക്രമം
നന്നായ്ക്കേട്ടു നയജ്ഞനാകിയ കൊട്ട-
ങ്ങല്ലൂർന്നരാധീശ്വരൻ
ന്നാലോചന പൂണ്ടുകൊണ്ടു ഗുണദോ-
ഷാംശങ്ങൾ വെവ്വേറെയോ-
ന്നോന്നായിട്ടു നിനച്ചു നീണ്ടൊരു മനോ-
രാജ്യം പിടിച്ചീടിനാൻ. 11

കൊല്ലാവുന്നൊരു വീരവഞ്ചിനൃപതി-
ക്കീഴിൽപ്പെട്ടന്നാകിലോ
കൊല്ലം ശത്രുഭയം വെടിഞ്ഞൊരുവിധം
നാട്ടിൽ കിടന്നീടുവാൻ,

ഉള്ളോലോകത്തിലെനിക്കിതത്രെ വളരെ-
ബ്ബോധിച്ചതില്ലം നമു-
ക്കുള്ളൊരാലോകപതിതാശക്തി വഴിയെ
താഴ്ത്തീട്ടുമറ്റുപ്പാർത്ഥിവൻ. 12

അത്യന്തം ജയകാംക്ഷയോട്ട മരുവും
മന്ത്രീശ്വരന്മാരെല്ലാം
കൃത്യങ്ങളുടെ കീഴിലൂഴിപെരുകാൻ
നോക്കുന്നതൊന്നാണിപ്പോൾ;
നിത്യന്നാടിപെട്ടകൂട്ടർ തല പൊ-
ന്തിച്ചാൽ ഗൃഹച്ഛിദ്രമാം
സത്യങ്ങളുടെ രാജ്യവൃദ്ധി കെട്ടമെ-
ന്നാവിമനോക്കില്ലയോ? 13

ആലോചിച്ചിട്ടുവേണം ദൃഢമതിബലിയരം
വഞ്ചിഭൂപന്റെ കീഴിൽ-
ച്ചേലോടെ ചെന്നു ചാടാൻ പഴയനിലയിൽ നിന്നു-
കന്നാലും പന്തിയല്ല;
ഈ ലോകത്തെ ബ്ഭരിക്കം ഭഗവതി കൃപയെ-
ച്ചേർത്തു മാർഗ്ഗത്തിൽ നീതി-
ക്കാലോടിപ്പാൻ കടാക്ഷം വിട്ടുമടനതിലേ
പോയിടാമത്രതന്നേ? 14

എന്നേവം നിരൂപിച്ചുവെച്ചു നൃവരൻ
മന്ത്രീന്ദ്രനോടോതിനാൻ:—
"നന്നേതെങ്കിലുമീപ്രയോഗമധുനാ
രക്ഷിക്ക പക്ഷേ സഖേ!



മുന്നേ നമ്മുടെ മിത്രമാം ശിരിപയോ-
രാശീശനാന്നോർത്തും-
ച്ചെന്ന നിശ്ചയമാസ്സത്രു വഴിയെ ഞാ-
നെല്ലാം നടത്താമെടോ!” 15

“ചൊല്ലേറീടിന വഞ്ചിരാജനടനേ
താനാദ്യുപാസ്സ്യേണ്ണെഴ-
ന്നുള്ളോണ്ടും വഴിയിൽ കുറച്ച പറവു-
ണ്ടായുളും താമസം;
എല്ലാം തീർച്ചവരുത്തി ചെക്കകിവിട്ടി-
ന്നന്നുള്ള കാര്യം കുറി-
ക്കൊള്ളാ”മെന്നു പറഞ്ഞു പോയി മതിമാൻ
മന്ത്രീന്ദ്രനാം കേശവൻ. 16

മെല്ലെബ്ബുധിവരനായ വഞ്ചിഭരണ-
പ്പിൻകർണ്ണധാരൻ കൊട്ട-
ങ്ങല്ലക്കം വലവീശിയോരു വിവരം
പെട്ടെന്നു കേട്ടന്നുതാൻ
കല്യൻ കൌശലശാലി ശക്തനടനേ
കൊച്ചിക്ഷിതിക്കീശ്വരൻ
കില്ലന്ന്യ തിരുവഞ്ചുളേശ്വരപദം
ക്കുപ്പാണെഴുന്നള്ളിനാൻ. 17

ഈ വിദ്വാൻ വന്നവാറേ പരമശിവപദം
കൂപ്പിയാശ്രീകരുബേ-
ക്കാവിൽപ്പോയിത്തൊഴേണം വിവരമമാട്ടടനേ-
മൂപ്പിലേസ്സാള പോട്ടേ

ഏവം കല്പിച്ചിങ്ങു ഝടിതി വഴിയിലം-
ക്കോടിലിംഗേശനെത്തി
...വം ചേർന്നോത്തിണങ്ങി പുനരിരുവരുമാ-
ശ്ലാളിയായ്ക്കൈക്കവണങ്ങി. 18

...ങ്ങാളും ചേർന്നപോന്നാതിരാമൊട്ടു തിരുവ-
ഞ്ചിക്കുളത്തേക്കു ചിന്നി-
ട്ടങ്ങായി ശുദ്ധമായിട്ടിവിടിരുവരുമായ്-
രാജ്യകാര്യപ്രസംഗം
കൊണ്ടാടിപ്പുഞ്ചിരിക്കൊണ്ടിതിനിടയിലുര-
ച്ചീടിനാൻ കൊച്ചിരാജൻ
"കണ്ടാമണ്ടിക്കടുക്കിൽപ്പെടരുതയി! ഭവാൻ
കാര്യമോർത്തിട്ടു ചെയ്യൂ. 19

...യത്തിൽ ഞെക്കിപ്പരത്തീട്ടകലവെയമരും
മന്നവൻതന്റെ മുദ്യോ-
...ദാനത്തിൽ കീഴിലായിക്കഴിവുപദവിയിൽ-
പ്പെട്ട ശിഷ്ടം പ്രഭുക്കൾ
...രായത്തിൽ ബുദ്ധിമുട്ടാനൊട്ടുവിലിടവരും
തുല്യരായോരൊടിഷ്ട-
പ്രായത്തിൽക്കൂടി നിൽക്കുന്നിവരിലൊരു മഹാ-
ശത്രുവും പുല്ലുപോലെ. 20

നോന്നമ്മിൽസ്സൗമ്യമില്ലാ ചെലനിലകളിലും
നൊമ്മൾ യോജിച്ചു തമ്മിൽ
സ്വാതന്ത്ര്യം മേളിച്ചിരുന്നാൽ മതി, മറ്റുപതി-
ക്കീഴിലാകപ്പെട്ടിടേണ്ട"

ഭ്രാന്തല്ലേ മുൻവിരോധസ്ഥിതികഥകൾ നിന-
ച്ചിന്നു ദുശ്ശങ്ക ധീമൻ!
താന്താങ്ങൾക്കുള്ള ശക്തിക്കൊരു കുറവു വരാ-
തൊത്തു കാര്യം നടത്താം. 21

കല്പം വഞ്ചിക്ഷിതീശൻ തരുവതിനു വിധി-
ച്ചുള്ളൊരാ സംഖ്യ യോജി-
ച്ചൊപ്പം കാര്യംനടത്തും ചിലവിനു പകുതി-
പ്പങ്കിതെന്നിങ്ങു തന്നാൽ
അല്പംപോലും കുഴക്കില്ലയി ധരണിപതേ!
നല്ല യോജിപ്പുമൂലം
ശില്പംപോലുള്ളൂഴികൾക്കും സമനിലയിൽ നമു-
ക്കായതല്ലേ ഗുണം തേ?" 22

ഏവം ശക്തൻ കഥിക്കും ശുഭതമയനയോ-
പായവാക്യൗഷധത്താ-
ലാ വമ്പൻ കോടിലിംഗക്ഷിതിപനതിമതൽ-
ക്ഷോഭശല്യങ്ങൾ നീങ്ങി;
ഈവണ്ണം തീർച്ചയാക്കീട്ടിവർ പുതിയ ക്രമം-
മൊന്നു ചെയ്തു തരത്തിൽ-
ദ്ദൈവം കല്പിച്ചരീതിനിശ്ചയമൊട്ടുമവനീ-
നാഥർ തമ്മിൽപ്പിരിഞ്ഞു. 23

കൊച്ചിക്കിങ്ങനെ ചേർന്നുവന്നിതു കൊട്ട-
ങ്ങല്ലൂരു, പക്ഷേ പണം
വെച്ചിട്ടുള്ളതിരട്ടിയായിഹ കണ-
ക്കല്ലോ മുടക്കൻപണം;

മുന്നീട്ടുള്ളോരു ചട്ടപ്പടി നടപടിയൊ-
ക്കെയുമൊപ്പിച്ചുമാറി-
ത്തന്നീടാനും തുണച്ചു കരുണയുടയോരീ-
ക്കൊച്ചിരാജനായകന്മാർ 27

ഏവന്നാനാവിധം വന്നാപകടനിലയിൽ
ശക്തി തീരെക്കെട്ടങ്ങാൻ
കൈവല്യംഞ്ഞൊന്നു വീണ്ടും മറന്നൃപതികൾതൻ-
കൌശലം കാട്ടിടാതെ
ആവുന്നോളം സഹായിച്ചഭിമതങ്ങളനസ്വ-
ന്ത്രം കൂട്ടിക്കൊടുപ്പാൻ
മേവുന്നു കോടിലിംഗാധിപരിൽ മമതയും
വാച്ചു കൊച്ചിക്കധീശർ.

## ഒരു ചരിത്രകഥ

വെട്ടത്തുനാട്ടരചരിൽ ചരമൻ മുറയ്ക്കു
പട്ടപ്പിടിച്ചവനികാത്തരുളുന്ന കാലം
പട്ടരൊരാഢ്യഗൃഹത്തിനകത്തു യോഗ്യർ
നട്ടുത്തിരിഞ്ഞു കളവെന്നു നടന്നു മുന്നം. 1

കെട്ടിന്നകത്തരിയ പൂട്ടയിങ്കലുള്ള
പെട്ടിക്കകത്തുടയ രത്നവിഭൂഷണങ്ങൾ
തട്ടിച്ചു കള്ളനൊരുവൻ നിശയിൽ; തുറന്ന_
മട്ടിൽ കിടന്നിതു പുലർന്നളവാപ്രദേശം. 2

ആ വർത്തമാനമുടനേ നൃപനും നൃപന്റെ
സേവയ്ക്കു ചേർന്നൊരു മന്ത്രികളും ശ്രവിച്ചു
ഭാവം പകർന്നവിടെ വന്നഥ തസ്കരന്മാർ
കൈവച്ചതിന്നവയിലെന്നു ദൃഢപ്പെടുത്തി. 3

ഓരോരു സേവകർ പറഞ്ഞുതുടങ്ങി പിന്നെ_
യോരോതരം കളവുടൻ തെളിയേണ്ട മാർഗ്ഗം;
ആരോ ഒരാളിവിടെയിന്നലെ വന്ന പാന്ഥ_
ന്മാരോടടുത്തു പരിശോധന ചെയ്യുകെന്നാൻ. 4

കാലത്തുണർന്നു നിയമങ്ങൾ കഴിച്ചു നേരേ
കാലത്തു വേണ്ടവഴി പോം വഴിപോക്കരേയും
ചാലെത്തടഞ്ഞു തിരിയേ ബത കൊണ്ടുവന്നു_
പോലെത്രയോ ഝടിതി പാടുപെട്ടു ഭടന്മാർ. 5

മപ്പെട്ടന്നുഴന്ന വഴിപ്പോക്കരെയാശു ഭാണ്ഡ-
ക്കെട്ടന്നഴിച്ചുടനെ നോക്കിയിടുന്നനേരം
നോട്ടത്തിലത്ഭുതവിശങ്ക തകുന്ന താക്കോൽ-
ക്കൂട്ടം കിടച്ചിതൊരു ഭൂസുരവസ്തുഭാണ്ഡേ 6

മീണ്ടാതെ ശാന്തനില പൂണ്ടിഹ താടിനീട്ടി-
ക്കണ്ടാൽ മഹർഷിപടിയാണെഴുമാദ്വിജന്റെ
മുണ്ടായ ഭാണ്ഡമതിലീവക സാധനങ്ങ-
ളുണ്ടായതെന്തു മറിമായമിതാരറിഞ്ഞു? 7

താക്കോലൊട്ടത്തായിലപ്പല പൂട്ടുമായി
ലാക്കോടിണക്കിയതിലും പിഴയേണ്ടിവന്നു;
ആക്കോട്ടമറ്റ മലയാളമഹീസുരേന്ദ്ര-
നീക്കേപ്പുമുള്ള കഥയാരു നിനച്ചിരുന്നു? 8

നീതിജ്ഞ ഭൂസുരനെ വേഗം വിളിച്ചു വീണ്ടും
ചോദിച്ചുതിങ്ങലിതു ഞാനറിയാത്തതെന്നേ-
ഓതിസ്സനോത്തുവിധമോത്തുവതുള്ളു; വാക്യം
രീതിക്കു മാറ്റിട്ടുകിലും പദമൊന്നുതന്നേ. ൯

നമ്പൂരിയെത്തടവിൽ വെച്ചുള്ള സാന്ത്വവാക്കും
വമ്പൂർന്നിടുന്ന പല ഭീഷണിയും തുടങ്ങി;
മുമ്പോതിയോരു മൊഴിതാൻ ദ്വിജനോത്തുമാമ-
ട്ടമ്പോ കഴിഞ്ഞു ബഹുകഷ്ടമൊരാറു മാസം. 10

ആത്തവ്യമൂത്തമനു് ഭട്ടതിരി പ്രസിദ്ധ-
സ്മാർത്തൻ വിശുദ്ധമതി ദോഷവിചാരദക്ഷൻ

ഗ്രന്ഥപാലകന്റെ നിലയേ വഴിപോക്കനായി-
ട്ടെത്തി നൃപൻ കളവുമാക്കഥയും കഥിച്ചു. 11

കൈക്കലപ്പട്ടിയിൽ പല വിശേഷവിഭൂഷണങ്ങ-
ളുൾപ്പെട്ടിരിക്കുമത്തു പോയതു പോയി പോട്ടെ;
നൽപ്പൊൻപിടിക്ക് നവരത്നമണിഞ്ഞ വാളും
പോയല്ലോയതാണു കഠിനവ്യസനാപമാനം. 12

എന്നേ കട്ടുപ്പമത്തുനാല വഴിപോക്കനായി
വന്നേറിയോരു ധരണീവിബുധന്റെ പേരിൽ
ഇന്നേവരക്കു ദൃഢമായൊരു ശങ്കയേവ-
മെന്നേരവും വ്യഥയോടക്ഷിതിനാഥനോതി. 13

സ്മാർത്തൻ പറഞ്ഞു—"തെളിവിന്നിവനും ഭ്രമിക്കു-
മാർത്തർക്കു നിത്യമവലംബനമാം മഹാത്മൻ!
ആർത്തസ്സുരദ്വിജനമൊത്ത മഹർത്ഥശുദ്ധ-
പാർത്തിട്ടിനിക്കവസരം തരികെ"ന്നിവണ്ണം. 14

ഉള്ളിഷ്ടമാർന്നനനയിച്ച തനിച്ചു കള്ള-
പ്പുള്ളിക്കുടുക്കുടനെ വിട്ടൊരു ഭട്ടവര്യൻ
ഉള്ളിൽക്കടന്നളവു കണ്ടതു ഹന്ത സാക്ഷാൽ
വള്ളിപ്പുരസ്സു വിബുധാദ്ധ്യനെയായിരുന്നു. 15

പട്ടേരിയേപ്പരമകഷ്ടതപെട്ടൊരാദ്ധ്യ-
നൊട്ടേറെയശ്രുപൊഴിയും മിഴിയാലെ നോക്കി:—
'ആട്ടേ ഭവാൻ വ്യസനിയാക്കു, നിവൃത്തിമാർഗ്ഗം
കാട്ടേണ്ടതാരമീവനെ"ന്നു പറഞ്ഞു ഭട്ടൻ. 16

“വെള്ളക്കരപ്പിള്ള തുരുമ്പു തരിമ്പുമില്ല
വെള്ളത്തിലിന്നലെയൊടിച്ചിതെറിഞ്ഞതല്ലേ?
കള്ളത്തമാരുമറിയാതെവരില്ല; ഞാനീ
ക്കള്ളന്റെ മന്ത്ര—”മിതി ഭട്ടനുരച്ചു രൂക്ഷം. ൨൮

ചിത്തം പിടച്ചു ജടനോടൊരു ചോദ്യമൂലം
വൃത്തം സമസ്തവുമറിഞ്ഞു തെളിഞ്ഞു ചൌര്യം,
സത്യസ്ഥനാം ദ്വിജമഹർഷിയെ വിട്ടു, തൻദുഷ്-
കൃത്യത്തെയോർത്തു നൃപനേററവുമുൾഭ്രമിച്ചു. ൨൯

ഉള്ളിൽ പെരുത്ത പരിതാപമൊടീയധർമ്മം
ചൊല്ലിക്ഷിതീശ്വരനു കമ്പവുമായി കലാശം,
‘പള്ളിപ്പുറസ്സ്’ ധരണീസുരരന്നതൊട്ടു
ചെല്ലില്ല വെട്ടമതിലെന്നൊരു സമ്പ്രദായം. 30

# ഗർവ്വശമനം

ആണ്ടായിരത്തിനരികേയവൻ വടക്കൻ:
വേണാട്ടിൽ വാണ ഗുണമേറിയ 'കോതവർമ്മൻ';
വേണാർന്ന കൊല്ലമെഴുനൂറ്റിരുപത്തിമൂന്നി-
ലാണാമതായെത്തി വഹിച്ചിതു രാജ്യഭാരം. 1

'ആദിച്ചവർമ്മ'നുടെ തമ്പി നയത്തൊടന്നേൻ
വീതിച്ചുവെച്ചു നിയമിച്ചൊരു ചട്ടമട്ടിൽ
നീതിക്രമത്തിനു നടത്തിയിരുന്നു നാനാ-
ജാതിക്രമത്തിനുതകും കുലധർമ്മമെല്ലാം. 2

അന്നന്നരേശ്വരനുമാ നൃപമന്ത്രികൾക്കു-
മന്നാട്ടിലുള്ള പലപേർക്കുമതിൻപ്രകാരം
തന്നായ് ചെയ്യുമൊരു വേലകളുണ്ടു; "നാണു"-
വെന്നാണു പേരവനവൻ ബഹുകേമനത്രേ. 3

പാരം പ്രവൃത്തിയിൽ വെടിപ്പവനുണ്ടിരുട്ടിൽ
ക്ഷൗരം കഴിപ്പതിനുമില്ലൊരു ക്ലേശമൊട്ടും;
ആസാരം പ്രിയംപറയുമേറ്റമൊരുത്തനിൽക്കും
സാരം ഗ്രഹിക്കുമവനിങ്ങിനെയായിരുന്നു. 4

സമ്പാദ്യമുണ്ടവനു തെല്ലിലവിന്നു, നാട്ടിൽ
പവ്വാർന്ന യോഗ്യരുടെ സേവയുമുണ്ടു പിന്നെ
മുൻഭാവമിത്തിരി മറഞ്ഞു മനക്കരുന്നിൽ;
ഡംഭാങ്കുരിക്കുകിലതും മനുജസ്വഭാവം. 5

"ചെല്ലു, നരത്തിലിരുപേക്ഷ ചെരയ്ക്കുകെന്നായ-
ച്ചൊല്ലു ഭോൻ കുലനിലയ്ക്കുവന്നോരു ചെയ്യും
ഉല്ലുനകേശനഥ നീ കഴുതയ്ക്കു ചെയ്യു-
കില്ലെന്നമെന്നവനൊടോറ ശഠിച്ചുകൊള്ളു." 12

ഇമ്മട്ടു മന്ത്രിയുരചെയ്തതു കേട്ടവൻ ചെ-
ന്നമ്മട്ടു തങ്കഴുതയെപ്പുറമേ നിറുത്തി
ഇമ്മട്ടു ഞങ്ങളിരുപേക്ഷ ചെരയ്ക്കുകെന്നാൻ
തന്മട്ടുപോലവനെയാക്ഷുരകൻ ചെരച്ചു. 13

"അങ്ങാദ്യമോതിയവിധം ക്ഷുരവേല ചെയ്യേൻ,
ചങ്ങാതിയെയങ്ങവനെയിങ്ങു വിളിച്ചുകൊൾക",
ഇങ്ങാതെയാക്ഷുരകനിങ്ങിനെ ചൊന്നവാറാ-
ച്ചങ്ങാതി തങ്കഴുതയെപ്പിടികൂടി നിർത്തി. 14

"ക്ഷൌരം കഴിയ്ക്കു കഴുതയ്ക്കിരുപേക്ഷ ചെയ്യാൻ
ഭാരം ചുമത്തിയപടി"യെന്നവനോതിടുമ്പോൾ
ചാരം ചൊടിച്ചു പടുവാം ക്ഷുരകൻ വഴക്കി-
നാരംഭമാമയാട്ടുചിത മന്ത്രി വഴക്ക തീർത്തു. 15

ഉൾച്ചേർന്നപടി ചെയ്യുവച്ചൊരു കരാർ-
പോലാൾനിറഞ്ഞുള്ളൊരാ-
ക്കച്ചേരിക്ഷിതിയിങ്കൽവെച്ചു കഴുത-
ക്ഷൌരം കഴിപ്പിയ്ക്കയാൽ
അച്ചേട്ടത്തരശേരവ്വു പോയ് ക്ഷുരകനും
മഷ്ഠാർദ്ദ ശീലിച്ചപോ-
ലിച്ചതിയ്ക്കു ഭരിച്ച മന്ത്രിയൊടുമാ-
മന്നോർമ്മവരൻ മന്നിടം. 16

## ശ്രീ ഭൂതപുരത്തപ്പൻ

### (പാന)

---

ശ്രീഭൂദേവിമാരൊന്നിച്ചു നിത്യവും
ശ്രീഭൂതപുരം വാഴും ജഗൽപ്പതേ!
ഹേ! ഭഗവാനേ! നിന്നുടെ ദിവ്യമാം
ശോഭ ഞാനെന്നും കാണുമാറാകണം
മാന്തളിർപോലെ രേഖാവിശേഷത്താൽ
കാന്തമാകും നിൻതൃക്കാലടി രണ്ടും
ഞാൻ തരംപോലെ ചിന്തിച്ചു നോക്കുമ്പോൾ
സ്വാന്തത്തിലൂന്നിക്കാണുമാറാകണം
ഓമനത്തിങ്കൾക്കഞ്ഞുങ്ങളെപ്പോലെ
കോമളങ്ങളാം പത്തു നഖങ്ങളും
ശ്രീമനോഹരമാകും വിരൽകളും
കാമമെന്നുള്ളിൽക്കാണുമാറാകണം
നീലവർണ്ണമാമാമപ്പുറംപോലെ
ചേലെഴുന്നു പുറംകാലടികളും
ലോലമഞ്ജുളമഞ്ജീരശിഞ്ജിതം
കോലുമാറുള്ളിൽ കാണുമാറാകണം
നീളംകൂടിപ്പിടിക്കും മയിൽക്കണ്ഠ-
നാളും കീഴ്മേൽ നിരത്തിയ ഭംഗിയിൽ
മേളംകോലുമഴകിൽ കണങ്കാലും
കാളും കൗതുകാൽ കാണുമാറാകണം

കാറൊളിവർണ്ണ! കാർമുകിൽക്കാന്തിയേ
കേറിത്തോല്പിച്ച വാർമുടിക്കെട്ടിന്മേൽ
കേറിനില്ക്കുന്ന പൊന്നിൻകിരീടവും
കുറിയെന്നൊന്നു കാണുമാറാകണം.
പാദംതൊട്ടു കിരീടംവരെയ്ക്കൊരു-
ഭേദംകൂടാതെ സൌന്ദര്യസർവ്വസ്വ-
വാദംപിട്ടു വിളങ്ങും തിരുവുടൽ
മോദമോടെന്നും കാണുമാറാകണം.
അച്യുതാനന്ത! ഗോവിന്ദ! മാധവ!
സച്ചിദാനന്ദമൂർത്തേ! ഭഗവാനേ!
നിശ്ചലഭക്തിയൊന്നിനിക്കുണ്ടായാൽ
നിശ്ചയം കയ്യിൽക്കാമിച്ചതൊക്കെയും
മീനാമ പന്നിതൊട്ടോരോ വേഷങ്ങൾ
താനെടുത്തില്ലേ ഭക്തർക്കുവേണ്ടി നീ?
ജ്ഞാനമില്ലാത്ത ഞങ്ങൾക്കു വേണ്ടീട്ടു-
മാനന്ദാത്മാവേ! വല്ലതും കാട്ടണേ!
ഓരോ സംസാരബന്ധത്തിൽ കൊണ്ടുവി-
ട്ടോരോ നാൾതോറും ക്ലേശപ്പെടുത്താതെ
സാമോദമുഗ്രപ്രസാദത്തിനാലായു-
രാരോഗ്യസൌഖ്യം തന്നരുളേണമേ!
മേന്മേൽ കാണിച്ചതൊക്കെക്കുറക്കണം നിൻ-
കണ്മേലേറ്റമെന്നിങ്ങോട്ടയക്കണേ!
കല്ലോ ചെമ്പോ വെൺചിപ്പിളക്കട്ടേ
നല്ലോടോ പഞ്ചലോഹമോ രത്നമോ?
എല്ലാർക്കുമേവം സംശയംതോന്നിടും
നല്ലാകാരം നിൻബിംബമിതത്ഭുതം.
എല്ലാമത്ഭുതമത്ഭുതവിഗ്രഹ!
നല്ലാനന്ദമെനിക്കരുളേണമേ!

അസ്മിൻ ച ബഹവോ ഗ്രന്ഥകാരാ ലോകോപകാരിണഃ
യത്ര ഗ്രാമേ യഥാകാലമഭൂവൻ ബ്രാഹ്മണോത്തമാഃ. 9

വർണ്ണാശ്രമാചാരരതാഃ പണ്ഡിതാ ബ്രഹ്മവാദിനഃ
ദേശേ ദേശേ യത്ര സന്തി ബ്രാഹ്മണാഃ ഭക്തിപാവനാഃ. 10

വേദഘോഷവിനിർദ്ധൂതക്ലിഷ്ടാനി പദേ പദേ
ഫലിതോ യത്ര ദൃശ്യന്തേ ദേവതായതനാന്യതഃ. 11

യത്ര സ്വകർമ്മനിരതാ ബ്രഹ്മക്ഷത്രമനുവ്രതാഃ
നാനാജാതികുലാചാരാഃ വസന്തി ബഹവോ ജനാഃ. 12

ചതുർഷ്വപി ദിക്ഷു പ്രത്യക്ഷം ഭൂതനാഥപ്രതിഷ്ഠയാ
വിഭക്താ യത്ര ലക്ഷ്യന്തേ ഗ്രാമസീമാന്തഭൂമയഃ. 13

വൃഷാചലാഗസ്ത്യപുരസംഗമേശപുരസംജ്ഞിതാഃ
യദ്ഗ്രാമസീമാന്തരഗാസ്ത്രയോ ഗ്രാമാ ഇതി സ്ഥിതിഃ. 14

ജലാർദ്രപവനാലോലസസ്യസാരസ്യശാലിനീ
നിമ്നാപ്യുന്നതിമദ്ധ്യേ ച യത്ര ക്ഷേത്രക്ഷിതിർഘനാ. 15

ഷഡ്രസാഢ്യരസംസിദ്ധഭൂദേവപരിചിഹ്നിതാഃ
യത്രോന്നതാസ്വപി ഭുവോ ദർശയന്തീവ നമ്രതാം. 16

യത്ര വിദ്യാവ്രതസ്നാതാ ബ്രഹ്മചാരിദ്വിജാ അപി
ദേവോത്സവേഷ്വാവഹന്തി ഹസ്തിശിക്ഷാസു ദക്ഷതാം. 17

അദ്യാപി യത്ര മഹിതഫാൽഗുനീസുമഹോത്സവേ
ദേവഭൂമമായാന്തി ദേവാ അപ്യുത്സവപ്രിയാഃ. 18

അനേകേ ച ബഹവോ ഗ്രന്ഥകാരാ ലോകോപകാരിണഃ
യത്ര ഗ്രാമേ യഥാകാലമഭൂവൻ ബ്രാഹ്മണോത്തമാഃ. 9

വർണ്ണാശ്രമാചാരപരാഃ പണ്ഡിതാ ബ്രഹ്മവാദിനഃ
ദേശേ ദേശേ യത്ര സന്തി ബ്രാഹ്മണാഃ ഭക്തിപാവനാഃ. 10

വേദഘോഷവിനിർദ്ധൂതദുരിതാനി പദേ പദേ
പരിതോ യത്ര ദൃശ്യന്തേ ദേവതായതനാന്യുത. 11

യത്ര സ്വകർമ്മനിരതാ ബ്രഹ്മക്ഷത്രമനുവ്രതാഃ
നാനാജാതികുലാചാരാ വസന്തി ബഹവോ ജനാഃ. 12

ചതുർഷു ദിക്ഷു പ്രത്യക്ഷം ഭൂതനാഥപ്രതിഷ്ഠയാ
വിഭക്താ യത്ര ലക്ഷ്യന്തേ ഗ്രാമസീമാന്തഭൂമയഃ. 13

വൃഷാചലാഗസ്ത്യപുരസംഗമേശപുരസംജ്ഞിതാഃ
യദ്ഗ്രാമസീമാന്തരഗാസ്ത്രയോ ഗ്രാമാ ഇതി സ്ഥിതിഃ. 14

ജലാർദ്രപവനാലോലസസ്യസാരസ്യശാലിനീ
നിമ്നാപ്യുന്നതിമാധത്തേ യത്ര ക്ഷേത്രക്ഷിതിർഗ്ഘനാ. 15

തപസ്വാധ്യായസംസിദ്ധഭൂദേവപദചിഹ്നിതാഃ
യത്രോന്നതാ അപി ഭുവോ ദർശയന്തീവ നമ്രതാം. 16

യത്ര വിദ്യാവ്രതസ്നാതാ ബ്രഹ്മചാരിദ്വിജാ അപി
ദേശാന്തരേഷ്വപി വഹന്തി ഹസ്തിശിക്ഷാസു ദക്ഷതാം. 17

അദ്യാപി യത്ര മഹിതഫാൽഗുനീസുമഹോത്സവേ
ഭൂദേവഭൂമമായാന്തി ദേവാ അമൃതസവപ്രിയാഃ. 18

പാരിതഃ കലികാലുഷ്യദൂഷിതേപി ധരാതലേ
യത്ര ദേവോത്സവമയേ കാലഃ കൃതയുഗായതേ. 19

വേദവിദ്യാതപശ്ശൗചകുലാചാരസമൃദ്ധിഭിഃ
യത്രാഢ്യബ്രാഹ്മണാഭിഖ്യാം ധത്തേയം യഥാർത്ഥതാം.

തത്ര പൂരുവനഗ്രാമേ ത്രയീതത്വാർത്ഥവേദിനഃ
ത്രിധാമാനസ്സന്തി കില കിരാങ്ങാട്ടാഢ്യഭൂസുരാഃ. 21

യായജൂകകുലശ്രേഷ്ഠാ പൂർവ്വം ഗൃഹമേധിനോമീ
കർമ്മകാണ്ഡമതിക്രമ്യ ജ്ഞാനകാണ്ഡമുപാശ്രിതാഃ. 22

ഏഷാം 'പെരുമ്പിള്ളിശ്ശേരി' 'തെക്കിനി' ച 'വടക്കിനി'
ത്രീണി ധാമാനീതി സന്തി ത്രിധാമാനസ്തതോഹ്യമീ. 23

പരിശുദ്ധാ വിഷ്ണുപദസംഗിനീ പാപനാശിനീ
ഗംഗേവൈഷാം ത്രിപഥഗാഹ്യേഷാ വംശപരമ്പരാ. 24

ന കേവലം ദ്വിജാഃ പൂരുവനേ പ്രായോഹി ജന്തവഃ
ഏഷാം തിസ്രോ വംശശാഖാസ്സംശ്രിത്യ സുഖമാസതേ. 25

പരോല്ലേഖപ്രദാനേഷു സ്പർദ്ധാപ്യേഷാം ക്വചിത് ക്വചിത്
നൈവ ദോഷായ ലോകാനാം ഗുണായൈവ ഹി കേവലം.

ഏവംഭൂതമഹത്ഭാവഭാസുരേ വിശദശ്രുതേ
കുലേ പെരുമ്പിള്ളിശ്ശേരികിരാങ്ങാട്ടാഢ്യജന്മനാം. 27

നീലകണ്ഠ ഇതി ഖ്യാതോ വേദവേദാംഗപാരഗഃ
ആസീദ്ദ്വിജവരഃ ശ്രീമാൻ പുണ്യജന്മാ ഗൃഹാശ്രമീ. 28

സശ്രൌതസ്മാർത്തവിധിഷു വിദഗ്ദ്ധോ ബ്രാഹ്മണോത്തമഃ
യജ്വനാം യജ്ഞശാലാസു കലാപാസ്ഥ്വിളുവാമ്പത്തൌ. 29

തസ്യ പിറവരാഢ്യവില്വനന്ദിനീ സഹധർമ്മിണീ
യസ്യാസ്സഹോദരോ യോഗീ ശ്രീശങ്കരയതീശ്വരഃ. 30

തയോസ്ഥ്ഥാവിധി വൃദ്ധഗാർഹസ്ഥ്യവ്രതശാലിനോഃ
സമജായത സത്പുണ്യസന്തതിർബ്രഹ്മസന്തതിഃ. 31

പരിണീതാമനന്യാപി കൂടല്ലൂരാഢ്യനന്ദിനീ
തസ്യ സാപത്യവിദ്വേഷഹീനയോർഭാര്യയോർദ്വയോഃ

തത്രാദ്യോ വാസുദേവാന്ത്യപത്ന്യാം നാരായണോപരഃ
തൃതീയശ്ശങ്കരഇതി പുത്രാ ആസൻ ബഹുശ്രുതാഃ. 33

പരമേശ്വരഇത്യന്യഃ കന്യേ ദ്വേ ചാതിബാല്യകേ
ദിവംഗതാഃ പുനസ്ത്വേകാ പുത്രീ ദൌഹിത്രസാധികാ. 34

പിതൃവ്യപുത്രജനകശ്ചാസ്യ ഭ്രാതുഃ കുമാരകഃ
കോടനാട്ടാഢ്യനന്ദിന്യാമാസീന്നാരായണോപരഃ. 35

കോല്ലംബവർഷേ ത്ര്യധികസഹസ്രമിതവത്സരേ
ശങ്കരഃ കടകംശ്ലേഷാപുണ്യയോഗേ ഹി ജജ്ഞിവാൻ. 36

ജ്യേഷ്ഠയോരനുജസ്യാപി വാത്സല്യപ്രേമഭാജനം
ചതുർഷ്വപി തൃതീയോപി പ്രഥമത്വമവിന്ദത. 37

പിതരൌ തനയൈരേഭിശ്ചതുർഭിഃ കൃതകൌതുകൈഃ
ബാലലീലാഭിർല്ലളിതൈസ്തുന്ദിലാമ്മുദമാപതുഃ. 38

തതൽക്കർമ്മസ്യ നിർദ്ദിഷ്ടകാലലോപോപി ന ക്വചിൽ
അഭവച്ഛങ്കരാദീനാമേഷാമാദ്ധ്യദ്വിജന്മനാം. 59

അധീതവേദവിദ്യാനാം വ്രതാചാരക്രിയാവതാം
അമീഷാം യൗവനോന്മേഷാദുൽക്കർഷസ്സമജായത. 60

ഇതി സ്വയം സാധിതവേദവിദ്യാ-
യഥോക്തകർമ്മാചരണപ്രവീണാഃ
സുഖം സ്ഥിതാഃ കേരളവിപ്രജുഷ്ടാ-
മഖണ്ഡിതാം സ്നാതകതാം വഹന്തഃ. 61

തത്രാപി ശങ്കരഉദ്ധഗുണപ്രഭവക-
സ്ത്വജ്യേഷ്ഠയോരനുമതേന മതേന തിഷ്ഠൻ
സൗഭ്രാത്രമഗ്ര്യമനുജേഷ്വനുസന്ദധാന-
സ്സൗശില്യകല്യചരിതസ്സുതരാം വിരേജേ. 62

ഇതി ശ്രീശങ്കരഗുരുചരിതേ കൗമാര
കഥാ നാമ പ്രഥമോദ്ധ്യായഃ.

---

ദ്വിതീയോദ്ധ്യായഃ

അഥാഗ്രജോ വാസുദേവ ഉപയേമേ ഗൃഹാശ്രമീ
പട്ടതോളാഢ്യതനയാ പ്രഥമാസീൽ സധർമ്മിണീ. 1

നാരായണസ്ത്വവരജസ്സ്നാതകോപി ഗൃഹസ്ഥവൽ
ഗൃഹഏവാവസൽ പ്രായസ്സ്വകാര്യനിരതസ്സുഖം. 2

ശ്രീശങ്കരോ ഗുരുർഭൂദ്വേദവിദ്യാഭികാംക്ഷിണാം
പ്രായഃ പൂരുഷവരം ശിഷ്യപ്രശിഷ്യൈരന്വേന ചർച്ചിതം 3

സ്വവംശശാഖാവിച്ഛേദഭീരുർന്നാരായണോത്തമഃ
ഗാർഹസ്ഥ്യമാശ്രമം ഭേജേ ഭ്രാതൄണാമനുവാദതഃ 4

ശിഷ്യലോകാർപ്പിതശ്രേഷ്ഠശ്രുതിദ്രവിണശാലിനഃ
ശ്രീശങ്കരഗുരോരേഷാ ദിനചര്യാ നിശമ്യതാം 5

ബ്രാഹ്മേ മുഹൂർത്തഏവൈഷയുത്ഥായ മഹാമനാഃ
ഗുരുവായുപുരാധീശം ധ്യായന്നാസ്തഇവ ക്ഷണം 6

തതഃ ക്രമാൽ സമുത്ഥായ കൃതശാരീരശോധനഃ
അരുണോദയതഃ പൂർവ്വമസ്നാതഃ സ്വം നൈവ തിഷ്ഠതി 7

കൃതസന്ധ്യാവിധിഃ കാലേ ഗായത്രീജപമാചരൻ
ഉദിതേർക്കേ യഥായോഗം സമാപയതി കർമ്മതൽ 8

തതസ്സൂര്യനമസ്കാരം മണ്ഡലാവർത്തനക്രമം
കരോതി നിഷ്ഠയാ ശിഷ്ടവൈദ്യവൈദികസമ്മതം 9

ഉപവിശ്യ തതസ്സമ്യഗ്ധ്യായൻ ജ്യോതിഃ പരം ഹൃദി
കരോതി തസ്മിന്നേവാത്മപുണ്യപാപസമർപ്പണം 10

തതോവിധായ സശ്രദ്ധം സ്വാദ്ധ്യായഞ്ച യഥാവിധി
പരിവൃതശ്ച ഭവതി തർപ്പണപ്രോക്ഷണാദിഭിഃ 11

അഥ ശിഷ്യജനായത്തവൃത്തിഭിസ്സ്വൈഃ പരിവാരിതഃ
ഉപവിശ്യോപദിശതി വേദപാഠാൻ യഥായഥം 12

യഥാനുകൂലം ഗ്രഹണധാരണാദിഷു ശിഷ്യകാൻ
ഉത്തേജയൻ സ്മിതമുഖഃ ശൃണോത്യുപദിശത്യപി 13

ഗൃഹകാൎയ്യവിചാരേഷു ഭ്രാത്രാ ജ്യേഷ്ഠേന ചോദിതഃ
വിനീതശ്ച നിജമതം നിവേദയതി ശോഭനം. 24

കനീയസോഽഗ്രജനുഷഃ കനിഷ്ഠസ്യേതരസ്യ വാ
മതഭേദേപ്യൈകമത്യം മദ്ധ്യസ്ഥോയം തനോതി ച. 25

ലഘൂകൃത്യ വ്യയം ഭൂയശ്ചായമുത്തേജയന്നയം
സ്വായത്തദ്രവിണസ്യാപി കുരുതേ പരിബൃംഹണം. 26

നൈവൌദാൎയ്യം ശ്ലഥയതി ന കരോതി ച ദൎപ്പ്യയം
ഇതി വിജ്ഞേന സചിത്തേന വിധേയേന കൃതകൃത്യതാം. 27

ന വഞ്ചനാം സംസ്മരതി ന ബ്രവീത്യനൃതാം ഗിരം
ന ക്രൂരാം കുരുതേ ബുദ്ധിം ദേഹകൃന്തനകൃത്സ്വപി. 28

* * * * * *

മഞ്ജുശ്രീമന്മാധവൻ പാർത്ഥനോടും
ഭഞ്ജിക്കാതേ ചെയ്ത ചാരിത്രമാണ്. 5

അതുകൊണ്ടു കഥാരസത്തിലും, കവിതാരസത്തിലും കൂട്ടം താണതല്ല ഈ നാടകം. എന്നാലിനിക്കൊരു സംശയം. ഞാനൊരുതവണയെ ഈ നാടകം നോക്കീട്ടുള്ളൂ. അതിലാദ്യം ആരുടെയാണ് പ്രവേശം?

സൂത്ര—അല്ല! അതും മറന്നോ താൻ?

പ്രോദ്യന്മോദം കലർന്നാ പൃഥയുടെ സുതനും
കൃഷ്ണനും തേരിലേറി-
പ്രദ്യുമ്നാദിപ്രധാനപ്രഥിതയദുജനം
മുമ്പിൽ വന്നെന്നു കേട്ടു
പ്രീത്യാ സാക്ഷാൽ സുധർമ്മാസഭയുടെ നടുവിൽ
പ്പോയിരിപ്പോഴുവണ്ണം
വൃത്യാ വൃത്താന്തമോതും വിപ്രശിന്നിസുത-
ന്മാർക്കു മുമ്പിൽ പ്രവേശം. 6

നടൻ—ഓ! ശരിതന്നെ.

സൂത്ര—ആട്ടെ. നോക്ക കാര്യം നടക്കട്ടെ. വേഗം വേഷം കെട്ടാൻ വേഷക്കാരോടു ചെന്നുപറയൂ.

നടൻ—അങ്ങിനെതന്നെ. (എന്നു പോയി)

സൂത്ര—(നാലുപുറത്തും നോക്കീട്ട്)

കെല്പാകവേ തെളിവിനോടു തിരിച്ചുകാട്ടി-
പുഷ്പാകരത്വമിയലുന്ന വസന്തകാലം

ഇപ്പോൾ വളർന്ന വടിവിൽ പ്രമദാവനമെ-
ല്ലാമൊപ്പെട്ട ഭംഗി പറയുമ്പോൾ മഹാവിശേഷം. 7

ചിത്രം തെളിഞ്ഞു മലർബാണനൊരാവനാഴി
തീർത്തെന്നപോലെ പല പൂങ്കുല ഭംഗിയോടെ
വൃത്തം വസന്തതിലകം വിലസുന്ന മാര-
നൊത്തൊരു പത്നിയുടെ പോർമുലയെന്നപോലെ. 8

(നോക്കീട്ട്) അല്ല! വേഷം വന്നുതുടങ്ങിയല്ലോ.

വൃത്യാ നമ്മുടെ ശിഷ്യരായിട്ടുമൊരി-
ഗ്ഗോവിന്ദനും രാമനും
വ്യത്യാസംപിണയാതെ യാദവര-
ന്മാർതന്റെ വേഷത്തോടും
എത്തീ സാത്യകിയായിയും വിപൃഥുവാ-
യിട്ടും; മഹാഭംഗിയീ-
വിദ്വാന്മാർക്കൊരു മെച്ചമുണ്ടു നിയതം
വേഷപ്പകർച്ചക്കഹോ. 9

ഇനി ശേഷമുള്ളകാര്യം നടത്താൻ പോകതന്നെ.
(എന്നു പോയി)
പ്രസ്താവന കഴിഞ്ഞു.

(അനന്തരം സാത്യകിയും വിപൃഥുവും പ്രവേശിക്കുന്നു)

വിപൃഥു— അങ്ങ് എവിടുന്നാണ് വരുന്നത്?

സാത്യ— ഞാനെന്റെ ഭവനത്തിൽനിന്നുതന്നെയാണ്.

ഗാണ്ഡീവം കയ്യിലേന്തും കുരുകുലചമൂനാശ-
കം പാർത്ഥനെക്കണ്ടു മോദേന
കണ്ണീരോടും ചിരിച്ചങ്ങിനെ വരു വരുവെ-
ന്നോതിനാൻ പ്രീതനായി. 12

അടുത്തു പാർത്ഥൻ വരുമപ്പൊഴേക്കു-
മെടുത്തു ചാടീട്ടിരുപേരുമാപ്പും
കടുത്ത മോദേന പുണർന്നുടൻ തേ-
ത്തടത്തിലേറ്റി ഹരി പാർത്ഥനേയും. 13

പിന്നെ അങ്ങിനെതന്നെ സഭയിലേക്കു രണ്ടുപേരുംകൂടി പോയി.

സാത്യ—അതാണെന്നാൽ ഭഗവാനിനിക്കറിവുതന്നതു്. അല്ലെങ്കിൽ ഗുരുനാഥൻ അർജ്ജുനൻ വന്നാലുടനെ ഇനിക്കറിവുതരിക പതിവാണിരുന്നു. ഇപ്പോൾ ഞാനും സഭയിലെത്തുമല്ലൊ എന്നു ചെല്ലിട്ടുണ്ടു നിശ്ചയംതന്നെ.

വിപ്ര—അതങ്ങിനെതന്നെ ആവണം. ഇനി എന്തെങ്കിലും ബ്രാഹ്മണകുലരക്ഷയും, ധർമ്മപരിപാലനവും മറെറ പല അത്ഭുതകർമ്മങ്ങളും ചെയ്യുമെന്നു കേൾക്കാം.

സാത്യ—എന്നാൽ നോക്കു വേഗം സഭയിലേക്കു പോവുക.

(എന്നു രണ്ടാളും പോയി)

(അനന്തരം സുധർമ്മാസഭയിൽ ശ്രീകൃഷ്ണനും, അർജ്ജുനനും, ബലഭദ്രനും, ഉഗ്രസേനമഹാരാജാവും മററും പ്രവേശിക്കുന്നു.)

ഉഗ്രസേനൻ—

അല്ലേ ഫൽഗുന! കേൾക്ക ഹസ്തിനപുര-
ത്തിൽ ധർമ്മജാദിയാം
തൊല്ലേറും നരനായകർക്ക് സുഖമാ-
ണല്ലേ? വിശേഷിച്ചിനി
ച്ചൊല്ലേണം പുകൾപൂണ്ട കുന്തിയുമരി-
ഷ്ടം വിട്ടുവാഴുന്നതു-
ണ്ടില്ലേ? നല്ലൊരു നാട്ടുകാർക്കതിസുഖി-
ക്കുംതന്നെയല്ലേ പരം? 14

അർജ്ജു—എല്ലാവർക്കും സുഖമാണ്.

വളരെവളരെ നാളായ് ഞങ്ങളീ നിങ്ങളെക്ക-
ണ്ടളവിലുമതിയാകും പ്രീതിപൂണ്ടിട്ടിച്ചണ്ണം
കുളമൊട്ടു പൊടിയും വൻമാലിനി തീർക്കെന്നുമു-
ള്ളമതിൽ നിരുപിച്ചിട്ടിങ്ങു ഞാനൊന്നിറങ്ങി. 15

ജ്യേഷ്ഠന്മാരായ ധർമ്മപുത്രനും, ഭീമനും, നകുലസഹദേവന്മാരും, അമ്മയും, മറ്റെല്ലാവരും ബന്ധുക്കളായ നിങ്ങളോടെല്ലാവരോടും എൻറെ മുഖംകൊണ്ട് കുശലം ചോദിക്കുന്നു.

ബലഭദ്രൻ—

സൗശീല്യമാദിഗുണമൊക്കെയുമുള്ള പാർത്ഥ-
ക്കേൾക്കുന്നു ഞങ്ങളിലഹോ ബഹുകൂറതെന്നാൽ
ലേശം നിനക്കകിലൊരത്ഭുതമില്ല; കർമ്മ-
പാശത്തിനാൽ മമത തമ്മിലമന്ദമല്ലോ. 16

അൎജ്ജുനൻ—

ഐശ്വൎയ്യമേറിയൊരു നിങ്ങളുടെ ഭൃത്യരായി-
ട്ടാശ്വാസമോടൊരുവിധം മരുവുന്നതല്ലോ
വിശ്വാസരാകിയൊരു നിങ്ങളുടെ ബന്ധുഭാവ-
മാശ്ചൎയ്യമാണതിനു തെല്ലു വിചാരമില്ല. 17

ഞങ്ങൾക്ക് ഈശ്വരന്മാരായിരിക്കുന്ന നിങ്ങളോടു ബന്ധുതക്ക് തക്ക യോഗ്യതയൊന്നുമില്ല. പിന്നെ നിങ്ങൾക്ക ഞങ്ങളുടെ നേരെ ഒരു ബന്ധുതയോ, മമതയോ തോന്നുണ്ടെങ്കിൽ അതും, ദാസരായ ഞങ്ങടേ നേരേയുള്ള ഒരു വാത്സല്യവിശേഷം എന്നേ വിചാരിച്ചുകൂടു.

ശ്രീകൃഷ്ണൻ—ഏ-ഹേ-അങ്ങനെയൊന്നുമല്ല.

ധൎമ്മന്താനിഹ ദൈവമായതു സഖേ!
മറ്റൊന്നുമല്ലോൎക്കണം;
മൎമ്മം പാൎക്കിലതിന്നു കേവലകൃത-
ശ്രുത്യുക്തകൎമ്മങ്ങൾതാൻ;
ധൎമ്മജ്ഞോത്തമരായ ധൎമ്മസുതനും
തത്സോദരന്മാരുമീ
മൎമ്മം കണ്ടുപിടിച്ചു കൂട്ടരതിനാൽ
പ്രത്യേകമുണ്ടേറെ മേ. 18

അൎജ്ജുനൻ—

ധൎമ്മമധൎമ്മമതെന്നീ-
കൎമ്മം രണ്ടായ് തിരിച്ചുവച്ചു വിഭോ!





നിന്മഹിമാവു നിനച്ചാൽ
ബ്രഹ്മാവിനുമറിയുവാൻ മഹാവിഷമം. 19

അങ്ങിനെയിരിക്കുന്ന സ്വാമികൾ ധർമ്മമൂർത്തിയായിട്ടുള്ള ഇവിട്ടത്തെ സേവിച്ചുകൊണ്ടിരിക്കുന്നതുതന്നെയാണ് ഞങ്ങൾക്കൊരു സന്തോഷവും സാമ്രാജ്യവും.

ശ്രീകൃ— അതൊക്കെ എങ്ങിനെയായാലും വേണ്ടില്ല.

ധർമ്മസ്ഥാപികളായ ശിഷ്ടന്മാരെ—
ദുഷ്ടരെ മുടിച്ചും പരം
ധർമ്മസ്ഥാപനത്തിയും നയമൊട്ടും
കാത്തു ജഗത്തൊക്കെയും
ഭൂമൌ വാഴുകയാണു വേണ്ടതു ബുധം.
ഭൂപാലനായെങ്കിലീ—
കർമ്മത്തിൽ ചെയ്തുനിഷ്ഠവേണമതു നിങ്ങ—
ങ്ങൾക്കുണ്ടു വേണ്ടുംവിധം. 20

അർജ്ജുനൻ— ധർമ്മശാസ്ത്രം ബഹു അപാരം. ധർമ്മത്തിന്റെ സാരം അറിയാൻ വളരെ വിഷമം. എങ്കിലും ധർമ്മംപോലെ നടന്നാൽ കൊള്ളാമെന്നു മോഹമുണ്ടു. ഞങ്ങൾക്കെന്തേ പറയാൻ പാടുള്ളു.

അല്ലാ
ധർമ്മക്കാരായിട്ടും നിൻതിരുവടിയടിയ—
ങ്ങൾക്കു തൊഴുന്നതിക്കിൽ
ദൈവമേ കാരുണ്യമോട്ടും പലിയൊരു ഗുരുവായു
ചെയ്തു സദുപദേശം.

ചന്ദനാദി ത്തീർക്കമെല്ലോം ചിരമത്ര നിങ്ങടെ
കണ്ണൊപ്പാളിയമ്മസാര-
ത്തിന്മേൽ തട്ടുന്നതുണ്ടിയിച്ചരുടെ വിട്ടുവി-
ദ്ധിത്തവും ക്രൂരമായി. 21

ഇനിയും വേണ്ടപോലെ എന്നും ധർമ്മംപോലെ പ്ര
വൃത്തിപ്പാനായി സംഗതിവരാൻ ആഗ്രഹിക്കുന്നു.

(അണിയറയിൽ)

അയ്യയ്യോ ബഹുകഷ്ടമിപ്പിള്ളവിനെ-
ക്കണ്ടില്ലയോ നിങ്ങളി-
ക്കയ്യും കാലുമഹോ തണുത്തു കഠിനം
നിശ്വാസമില്ലാതെയായ്
ഇയ്യെൻപൈതലു സിദ്ധികൂടി നിയതം
താൻ, ബാലമൃത്യുഭയം
മറ്റാരെക്ക നടന്നിട്ടും ന്‌ചവർ-
മാർനാട്ടിലുണ്ടാകുമോ? 22

അതുകൊണ്ടു യാദവസഭയിൽ ചെന്നു ഇതു വിവരം
അറിയിക്കുതന്നെ. എന്നു
(യാദവന്മാരെല്ലാവരും കേൾക്കാത്തനാട്യം നടിക്കുന്നു)
അർജ്ജുനൻ—ഛീ— എന്തൊരു നിലവിളിയാണീ കേൾക്കുന്ന
ത്? കഷ്ടംതന്നെ.

പിന്നെയും (അണിയറയിൽ)

അല്ലെങ്കിൽ എന്താണു പറഞ്ഞിട്ടു സാദ്ധ്യം?
എങ്കിലും പറയുകതന്നെ.

എന്ന് (അനന്തരം ചത്ത കുട്ടിയെ എടുത്തുംകൊണ്ടു
ഒരു ബ്രാഹ്മണൻ പ്രവേശിക്കുന്നു)

അർജ്ജുനൻ— കണ്ടിട്ട് — (വിചാരം)
മഹാകഷ്ടംതന്നെ. ബ്രാഹ്മണനാണ് ഇങ്ങിനെ വ്യസനിക്കുന്നത്.

(പിന്നെ എല്ലാവരും കാണാത്ത നാട്യം നടിക്കുന്നു.)

ബ്രാഹ്മണൻ— (കുട്ടിയെ സഭയിൽ കൊണ്ടിട്ടിട്ട്)
(അയ്യയ്യോ ബഹുകഷ്ടം എന്ന് ഒന്നുംകൂടി ചൊല്ലീട്ട്)

നീതി ധർമ്മമത്രപോലെ പാലനം—
ചെയ്തിടുന്ന നൃവരന്റെ നാട്ടിൽ
എത്തിടിമിലൊരു ബാലമൃത്യുവി—
മാതിരിക്കു നൃപരേ! ഭവിച്ചതും. 23

(എല്ലാവരും കേൾക്കാത്ത നാട്യം നടിക്കുന്നു.)

അർജ്ജുനൻ— കണ്ടിട്ട് (വിചാരം)
ബഹുകാര്യമാണിദ്ദേഹം പറയുന്നത്. ഇവരെന്താണിതിനൊന്നും മറുപടി പറയാത്തത്!

ബ്രാഹ്മണൻ— അതുകൊണ്ടു് നിങ്ങൾ എന്റെ ഈ വ്യസനം തീർത്തുതരണം.

അർജ്ജുനൻ— (വിചാരം)
ഇപ്പോഴും ഇവർക്കൊരു ഭാവഭേദമില്ല. എന്തൊരു കഷ്ടമാണിത്!

ബ്രാഹ്മണൻ—
ഒന്നല്ല രണ്ടല്ല കിടാങ്ങളും ചത്ത—
തെന്നല്ലൽ ചൊല്ലാം മകനെട്ടു ചത്തു

അവന്നൊക്കയും ഞാൻ പറയാവമുണ്ടു
വ്യന്നൊക്കയും കാനനരോദനന്താൻ. 24

(കുറച്ചു ദ്വേഷ്യത്തോട്ടേക്കൂടീട്ടു്)

ഞാനാണ്ടുഴിക്ക നാഥൻ വരണമഴകൊടെടേൻ–
കീഴിലൂഴീശരെല്ലാം
മാനംകൈവിട്ടു കപ്പംതരണമിനി മുറ–
യ്ക്കുള്ള നാട്ടാരശേഷം
ഞാനേ ഒറ്റക്കംതരേണം നികുതി പദവി നെറ–
മ്മർക്കിനിക്കൂട്ടിടേണം
സ്ഥാനത്തേ വിട്ടിവണ്ണം പറയുകിൽ മതിയോ
മന്നനാണെന്നുവച്ചാൽ. 25

ഭുജബുദ്ധികൾതന്റെ ശക്തിയാൽ തൻ–
പ്രജകൾക്കുള്ളൊരു സങ്കടങ്ങളെല്ലാം
നിജധർമ്മമതെന്നുവച്ചു തീർക്കും
ഭുജജന്മാക്കൾ നൃപാലരായിരിക്കും. 26

അല്ലാതെകണ്ടു പ്രജകളുടെ സങ്കടം കേൾക്കാത്ത രാജാക്കന്മാരെ രാജാക്കന്മാരെന്നല്ലാ പറയേണ്ടതു്. കള്ളന്മാരെന്നാണ് പറയേണ്ടതു.

(ഉഗ്രസേനമഹാരാജാവിനോടു് നേരിട്ടു)

അല്ലേ കേൾക്കണമുഗ്രസേനനൃപതേ!
താൻ നാട്ടുകാരോടു നേ–
ടില്ലേ കപ്പമവക്കുയന്നഴലൊഴി–
പ്പാൻ ഭാരമില്ലേ തവ?

ചൊല്ലേണ്ടും വിഷയം വരുത്തരുതു താൻ
ചൊല്ലേണമെന്നല്ലലം—
വില്ലെയെന്നൊരു ശങ്കയുള്ളതുമൊഴി—
ച്ചേണം പ്രജക്കേററവും. 27

ഉഗ്രസേനൻ—(കേൾക്കാത്ത നാട്യം നടിക്കുന്നു)

അർജ്ജുനൻ—(വിചാരം)

ഈ വിദ്വാൻ എന്തു രാജാവാണു്, പ്രജകളുടെ സങ്കടം കേൾക്കില്ലെന്നോ? കഷ്ടംതന്നെ.

ബ്രാഹ്മണൻ—(ദേഷ്യത്തോടുകൂടീട്ടു്)

ഞാനീവിധം ബത പറഞ്ഞു കരഞ്ഞതീ വി—
ദ്വാനെന്തു കേട്ടറിയുവാൻ ചെവിയില്ലയെന്നോ?
താനെന്തു ഭിസ്സു ഹരിയാണിഹ ഭൂമിപാലൻ
സ്ഥാനത്തു വേണ്ടതു നടത്തിവരുന്നതെല്ലാം. 28

അതുകൊണ്ടു ഭഗവാനോടു പറഞ്ഞേക്കാം.
(ശ്രീകൃഷ്ണന്റെ നേരെ തിരിഞ്ഞിട്ടു്)

കേൾക്കേണമെന്നുടയ സങ്കടമൊന്നു നേരേ
നോക്കേണമച്യുത! ഭവാൻ കനിവുള്ളിൽവെച്ചു;
തീർക്കേണമീ വലിയ സങ്കടമൊന്നു ഭദ്ര—
മാക്കേണമെന്നുടയ കാര്യവുമസ്തകീർത്തേ! 29

ചത്തിതെട്ടു മമ മക്കളൊൻപതാ—
മത്തെയാണിതുമിവണ്ണമായിതേ
ആർത്തിപോക്കുക വിഭോ! നരാധിപൻ—
തീർത്തിടേണ്ടൊരഴലാണിതല്ലയോ. 30

(ശ്രീകൃഷ്ണൻ കേൾക്കാത്ത നാട്യം നടിക്കുന്നു)

അർജ്ജുനൻ—(വിചാരം)

കഷ്ടം! ഭഗവാനൊന്നും മിണ്ടുന്നില്ലല്ലോ!

ബ്രാഹ്മണൻ—

കഷ്ടമിങ്ങനെ വിളിച്ചുചൊല്കിലും
കേട്ടിടാത്ത മറയുന്നതെന്തഹോ!
വിഷ്ടപേശ-രനന്തായ കണ്ണനും
പൊട്ടിയോ ചെവി കട്ടപ്പുമെത്രയും. 31

അർജ്ജുനൻ—(വിചാരം)

ബ്രാഹ്മണൻ പറയേണ്ടതൊക്കെ പറയുന്നുണ്ട്. ഭഗവാൻ കേൾക്കാത്തതുപോലെ ഇരിക്കുന്നു. എന്താണിത്? ഭഗവാനായാലും ധർമ്മം തെറ്റി നടക്കാൻ പാടുണ്ടോ? എനിക്കു ബോധിച്ചില്ല. അതു നേരിട്ടു ചോദിച്ചെങ്കിലോ? വേണ്ട: അവിടുക്ക് അറിയുക വയ്യാത്തതല്ലല്ലോ. എന്തെങ്കിലുമാവട്ടെ. ഞാൻ നേരിട്ടു മറുപടി പറഞ്ഞെങ്കിലോ. വരട്ടെ.

തെറ്റെന്നു വേഴ്ചമൂലം
മറ്റൊരു സ്വചരൻ്റെ നാട്ടിൽ ചെന്നിട്ട്
തെറ്റുകളും കണ്ടാൽ തീപ്പും—
നേരെ പിടിച്ചാൽ കണക്കാമോ? 32

ബ്രാഹ്മണൻ—(ബലഭദ്രരോടായിട്ട്)

ബല ഭദ്രമൊടൊത്തിടുന്ന സ്വാക്ഷാൽ
ബലഭദ്ര ക്ഷിതിപാലവംശമൌലേ!
നമമോർത്തിഹ സങ്കടം നിവൃത്തി—
ച്ചുടമിങ്ങുള്ളിവനിൽ കനിഞ്ഞിടേണം. 33

(ബലഭദ്രൻ കേൾക്കാത്ത നാട്യം നടിക്കുന്നു)

ബ്രാഹ്മണൻ—(ദേഷ്യത്തോടുകൂടി)

കള്ളുകുടിച്ചും കട്ടും
മെല്ലോട്ടു പലരെയുമിടഞ്ഞുടൻ കൊന്നും
തുള്ളിനടക്കുന്നിവരുടെ—
യുള്ളിൽ കേറുന്നതില്ല മമ വചനം. 34

(ശ്രീകൃഷ്ണനോട്)

പതിനാറായിരമെട്ടും
മതിമുഖിമാരുണ്ടു ഭാര്യമാരയി തേ;
അതിലൊക്കെ മക്കൾ പത്തു—
ണ്ടതുകൊണ്ടറിയില്ല സങ്കടം മമ നീ. 35

(എല്ലാവരോടും)

ഈവണ്ണം വളരെപ്പറഞ്ഞിതഴൽ ഞാ—
നൊട്ടും ഫലം കണ്ടതി—
ല്ലീവകപ്പെട്ടുമാളുകൾക്കു കൃപയി—
ല്ലെന്നുള്ളതും തീർച്ചയായ്;
പോവുന്നേനിനി നിങ്ങൾ നിങ്ങടെ സുഖം
നോക്കിസ്സുഖിച്ചീടുവിൻ
പാവപ്പെട്ടൊരു ഞാനുമെൻ ഗൃഹിണിയും
ദുഃഖിക്കുകെന്നേ വരൂ. 37

അർജ്ജുനൻ—(വിചാരം)

ഇങ്ങിനെ ഒക്കെ ഒരു ബ്രാഹ്മണൻ വന്നു പറഞ്ഞിട്ടും ഒരു വ്യത്യാസമുണ്ടായില്ലല്ലോ ഇവർക്ക്. ഞാൻ ആശ്വസി

പ്പിച്ചു നോക്കട്ടെ. ഒരു ക്ഷത്രിയനായിട്ടു് ഇങ്ങിനെ മറ്റൊരുത്തന്റെ സങ്കടം കണ്ടുംകൊണ്ടു ഇരിക്കുവാൻ പാടില്ല.
ബ്രാഹ്മണൻ—(കുട്ടിയെ എടുത്തുംകൊണ്ടു പോയി)
അർജ്ജുനൻ—ഞാനും പിന്നാലെ ചെല്ലട്ടെ.

(എന്നുപോയി)

ശ്രീകൃഷ്ണൻ—നോക്കും നേരമായിതു പോവുക.

എന്നു് (എല്ലാവരുംപോയി)

---

രണ്ടാമങ്കം

(അണിയറയിൽ)

അല്ലേ ബ്രാഹ്മണൻ! നില്ക്കു; ഞാനൊന്നു പറയട്ടെ.

(അനന്തരം ബ്രാഹ്മണനും അർജ്ജുനനും പ്രവേശിക്കുന്നു)

ബ്രാ—എന്തിനാ വിളിക്കുന്നതു്?
അർജ്ജു—അങ്ങേടെ ഈ സങ്കടം ഞാൻ നിവൃത്തിക്കാം.
ബ്രാ.—(പുച്ഛരസത്തോടുകൂടി ചിരിച്ചിട്ടു്)

സാക്ഷാൽ മുകുന്ദൻ ഭഗവാൻ തുടങ്ങി-
ട്ടിക്കോണിയിൽ ചെട്ടൊരു യാദവകളം
രക്ഷിക്കചെയ്യാത്തതു നീ ഭരിച്ചു-
ലാക്ഷേപമാം പാർത്ഥ! തുനിഞ്ഞിടേണ്ട. 37

അർജ്ജു—അങ്ങിനെ ചെയ്യേണ്ട. ഭഗവാനു ശക്തിയില്ലെന്നല്ല ഞാൻ പറയുന്നതു്.

പടിപോടിഹ കാര്യമങ്ങു ചെയ്യാൻ
പടുവായോരവനും നിനച്ചിട്ടുമ്പോൾ

ലയിലെഴുത്താണെന്നെയുള്ളു. ഈ വ്യസനമൊക്കെ അനു-
ഭവിക്കുന്നതു്.

അർജ്ജു—അങ്ങുന്നു ബുദ്ധി ക്ഷയിക്കേണ്ട.

ദൈവത്തിനേയുമിഹ പൌരുഷശക്തിയാല്ലേ
കൈവന്നിട്ടുംപിടിയടക്കി വെട്ടപ്പിനോടെ
ദേവേന്ദ്രപുത്രനിഹ ഞാനെതിർക്കുവൻ, ഭൂ-
ദേവേന്ദ്രപുത്രനെയിനിത്തവ കാത്തിടുന്നേൻ. 42

ബ്രാ—അസാദ്ധ്യമായ കാര്യത്തിൽ പുറപ്പെടേണ്ട.

അർജ്ജു—ഉത്സാഹമുള്ള ആളുകൾക്ക അസാദ്ധ്യമായെ-
ന്തുണ്ടോ?

(വിചാരം) ഇദ്ദേഹത്തിന്റെ ആശ്വസിപ്പിപ്പാൻ കു-
റച്ചു മേനി പറകയേയുള്ളു.

(സ്പഷ്ടം)

പാഞ്ചാല്യമററഖിലഭൂപർ നിറഞ്ഞിരിക്കും
പാഞ്ചാലഭൂപസഭയിൽ കുലവിൽ കുലച്ചു
ഞാഞ്ചാലവേ ചപലലക്ഷ്യമെ മുറിച്ചു സാക്ഷാൽ
പാഞ്ചാലിയെ പടുവിൽ വേട്ടൊരു വീരനല്ലോ. 43

അത്രതന്നെയല്ല,

കർണ്ണൻ തുടങ്ങിയ മഹാബലമുള്ള ഭൂപ-
രെണ്ണം വെടിഞ്ഞടൽനിലത്തണയുന്നനേരം
തിണ്ണന്നു നല്ല ശരമാരികളാൽ ജയിച്ചു
വിണ്ണോർപരാത്മജനഹോ വിരുതോർത്തുനോക്കു. 44

ഇത്രതന്നെ പോരാ,

ഞാനും കണ്ണനുമൊത്തുചേർന്നൊരുദിനം
നായാട്ടിനായ് പോയവാ-
റനന്തരത്തൊട്ടുമഗ്നിദേവനിരയാ-
യേകീടിനേൻ ഖാണ്ഡവം;
മാനിച്ചന്നു നമുക്കു ദേവനനലൻ
താന്തന്നൊരിഗ്ഗാണ്ഡിവാ-
ഖ്യാനം പൂണ്ടൊരു വില്ലു കാങ്കിതപരൻ
പൊക്കാനുമാളാകുമോ? 45

പിന്നെ

ഞാനൊറ്റക്കു തപസ്സുചെയ്തു ശിവനെ-
ച്ചാഞ്ചല്യമറ്റോരു നൽ-
ധ്യാനത്താൽ വശനാക്കി വേടവടിവാ-
യ്വന്നീട്ടുമദ്ദേവനെ
ഊനം വിട്ടു പടക്കളത്തിലറികി-
ഗ്ഗാണ്ഡീവമാം വില്ലിനാൽ
താനേ തല്ലിയൊതുക്കി വേണ്ടൊരു വരം
വാങ്ങിച്ചോരാളല്ലയോ? 46

വിണ്ണോർനായകനായിടുന്ന ജനക-
ന്നാവശ്യമായിട്ടു ഞാൻ
തിണ്ണം ചെന്നിഹ കാലകേയമുഖരാം
ദൈതേയരെക്കൊന്നതും
പൊണ്ണത്തം പെരുകു നിവാതകവച-
പ്രധ്വംസവും വിണ്ണവ-
പ്പെണ്ണുങ്ങൾക്കൊരു പാട്ടതായതു ധരാ-
ദേവൻ ധരിക്കാത്തതോ? 47

ഇങ്ങിനെ പലവക വീര്യം
തിങ്ങിന ഞാൻ ക്ഷിതിസുരേന്ദ്ര! നിന്മകനെ
ഭംഗിനടിച്ചുരചെയ്യ-
ല്ലെങ്ങിനെയെന്നാലുമിങ്ങു കാത്തിടുവൻ. 48

കഴിഞ്ഞതു കഴിഞ്ഞില്ലേ. ഇനി ഒരു പുത്രനുണ്ടാവാൻ സംഗതിവന്നാൽ ആ പുത്രനെ ജീവനോടുകൂടി തന്നേക്കാം; നിശ്ചയംതന്നെ.

ബ്രാ—(വിചാരം)

ബലവീര്യമെഴുന്ന പാർത്ഥനേവം
പല ശൌര്യം പറയുന്നകേട്ടിടുമ്പോൾ
വലിയോരഴൽനീററില്ലാണ്ടു. ചിത്ത-
ത്തലയൊന്നിത്തിരിപൊങ്ങിയാശ്വസിപ്പൻ. 49

എങ്കിലും ഇനിക്കു വിശ്വാസമാവുന്നില്ല. വല്ലെങ്കിൽ ഇദ്ദേഹം ഇനി ഉണ്ടാവുന്ന പുത്രനെ രക്ഷിച്ചാലായി. ഇല്ലെങ്കിൽ ഇപ്പഴത്തെപ്പോലെ വ്യസനിക്കാം അത്രേ ഉള്ളൂ. അതിലധികം ഒന്നും വരില്ലല്ലോ.

(സ്പഷ്ടമായിട്ട്)

ആട്ടെ! അങ്ങേക്കു ഉറപ്പുണ്ടെങ്കിൽ സത്യം ചെയ്യാമോ?

അർജ്ജു—ഓഹോ. ധാരാളം.

ബ്രാ—എന്നാൽ രക്ഷിച്ചുതരാം എന്നു സത്യംചെയ്യു.

അർജ്ജു—(ഗാണ്ഡീവം വില്ലു കയ്യിൽ പിടിച്ചുംകൊണ്ട്)

ഖാണ്ഡവം ജ്വലനനേകി വാങ്ങിയോ-
രുഗാണ്ഡിവാഖ്യവരചാപമാണു, ഞാൻ

തിണ്ണമങ്ങയുടെ പുത്രകനന്തരം
ദണ്ഡപാണി ചെന്നു കൊണ്ടുപോകിലും 50

അത്രതന്നെയല്ല,

ധർമ്മന്താനാണ് സാക്ഷാൽ പുകൾപെരുകിടുമെ-
ന്നമ്മയാണച്ഛനാണോ-
സ്സൗമ്യശ്രീധർമ്മജാതൻ മമ ഗുരുവരനാ-
ണഗ്രജാം ഭീമനാണ്
ഉച്ചമേ മാദ്രേയരാണെൻപ്രിയമഹിഷിയതാം
ദ്രൗപദിദേവിയാണെൻ-
ബ്രഹ്മൻ! നിൻപുത്രനേ നല്കുവനതു നിയത-
ന്തന്നെ ഞാന്തന്നെയാണ്. 51

ചൊല്ലേറ്റ നിൻതനയനെത്തരുവൻ തരത്തിൽ
സല്ലോകസ്സുരദേവതകളണഞ്ഞു സത്യമാണ്;
ദിവ്യപ്രഭാവമിയലുന്നൊരു നന്ദനായി-
ബ്ഭവ്യതചാർന്ന ഭഗവാൻ മുരവൈരിയാണ്. 52

എന്നല്ല, കേൾക്കണമിതും തവ പുത്രനേ ഞാൻ
തന്നില്ലയെങ്കിലെരിയുന്നൊരു തീയ്യതന്നിൽ
അന്നല്ലൽവിട്ടു മമ ഗാണ്ഡിവമോടുകൂടി-
ത്തന്നല്ലവണ്ണമഴകോടഥ ചാടുവൻ ഞാൻ. 53

ബ്രാ—(വിചാരം)

ഓം. സത്യം ബഹുസാഹസംതന്നെ. ഇത്രയും ഞാൻ വിചാരിച്ചില്ല. ഇങ്ങനെ വേണ്ടായിരുന്നു. ആകട്ടെ ഇത്ര

ഉറച്ചു പറയുന്നതുകൊണ്ടു് ഈ വിദ്വാൻ രക്ഷിച്ചുതരുമെന്നു നിശ്ചയിക്കാം.

(സന്തോഷത്തോടുകൂടീട്ടു പ്രകാശം).

എന്നാലിനിസ്സുഖമായ്ത്തവ പാർത്ഥ! മേലിൽ
നന്നായ്‌വരും; ഗൃഹിണിതന്നുടെ ഗർഭകാലം
വന്നാൽ ഭവാനറിവുതന്നിട്ടവൻ മുറ്റു-
ങ്ങന്നാളിൽ വേണ്ട ഭുജവീര്യമെടുത്തുകൊൾക. 54

അർജ്ജു—അങ്ങിനെതന്നെ.
ബ്രാ—അങ്ങേയ്ക്കെത്രദിവസമുണ്ടീദ്വാരകയിൽ താമസം?
അർജ്ജു—

അത്യാദരേണ ഹരിയൊത്തുടനെത്രകാലം
പാർത്താലുമില്ല പരിതൃപ്തി മനസ്സിനെന്നാൽ
എന്താകയാൽ ചിലദിനം പിരിയേണ്ടതായ
കൃത്യം വരുമ്പൊഴകലേണ്ടിവരുന്നതാണേ. 55

അതുകൊണ്ടു ജ്യേഷ്ഠനും മറ്റും വിശേഷമൊന്നുമില്ലെങ്കിൽ മൂന്നുനാലുസംവത്സരം ഭഗവാനോടുകൂടെ താമസിപ്പാനൊരുങ്ങീട്ടാണു് പുറപ്പെട്ടിരിക്കുന്നതു്.
ബ്രാ—എന്നാൽ നന്നായി. ഇതിന്നിടയിൽ ഗർഭമായാൽ ഹസ്തിനപുരത്തേക്കു വരേണ്ടല്ലോ.
അർജ്ജു—അതുവേണ്ട.
ബ്രാ—(നേരം നോക്കീട്ടു).

നേരം മദ്ധ്യാഹ്നമായീ നെടിയൊരു കരജാ-
ലങ്ങൾ പാരിൽപ്പരത്തി
ഭാസ്വാനം വ്യോമാന്തരത്തിൻനടുവിലിന്നിതാ
നിന്നു ശോഭിച്ചിടുന്നു;

ബ്രാ— സൂക്തികൾ

ആരോമൽപങ്കജഷണ്ഡം ചിരിച്ചിതനാട്ട വിടർ-
ന്നിട്ട സൂര്യനെ നേരേ
നീരേറ്റും തട്ടിയാടീടില്ലുമഭിമുഖമായ് -
ത്തന്നെ നിൽക്കുന്നതുണ്ടേ. 56

അർജ്ജു—ശരിയാണ്.

ആകാശമാകുമൊരു ഘോരഘനാന്തരാള-
മാകുന്നതിൽ കനലെരിഞ്ഞിട്ടമെന്നപോലെ
ആകെപ്പടർന്നു വിലസുന്ന രവിപ്രകാശം
മാഴ്കുന്നു വണ്ടുകളും സരോജമതിൽക്കിടന്നും.

ബ്രാ—എന്നാൽ ഞാൻ മാദ്ധ്യാഹ്നികത്തിനു പോകട്ടെ. ഈ
കാര്യം അമാന്തമാക്കില്ലല്ലോ.

അർജ്ജു—അമാന്തമാകുന്നതാണെങ്കിൽ ഞാൻ മുമ്പിൽ
ത്തന്നെ ഏറ്റു പറകയില്ലല്ലോ.

ബ്രാഹ്മ—അന്യായ്യരും ഭവാനിനി-
യെന്നാൽ പോട്ടേ, മറ്റുള്ള വിവരങ്ങളും
തനിക്കു ശർമ്മമായാ-
ലന്നാക്കയുമറിവു തന്നീടാം. 58

അർജ്ജു—അങ്ങിനെയാവട്ടെ.

(ബ്രാഹ്മണൻ പോയി)

അർജ്ജു—ഞാനും ഭഗവാൻ ശ്രീകൃഷ്ണന്റെ ഭവനത്തിലേ
ക്കു പോകുന്നു.

(എന്നു പുറഠിനടന്നിട്ട്)

പ്രാസാദത്തിനു നാലുവട്ടവുമഹോ
പൊക്കത്തൊടും പന്തലി-
ട്ടാസ്വാദിച്ചിട്ടുമാക്കളൂർത്തു, ചെറുകാ-
റ്റേറ്റുള്ള സൌഖ്യത്തൊടും
ശ്രീസൌഭാഗ്യഫലക്കഴമ്പു ശേഷാൻ
ഗോവിന്ദനെന്നോ കൃതാ-
ശ്വാസം നോക്കി രസിച്ചുകൊണ്ടു മരുവീ-
ടുന്നുണ്ടു സൌധസ്ഥലേ. ൫൭

അതുകൊണ്ട് അടുത്തുചെല്ലുകതന്നെ.

(എന്നു പോയി)

---

(മൂന്നാമങ്കം)

(അനന്തരം രണ്ടു വൃഷളികൾ പ്രവേശിക്കുന്നു)

ഒന്നാമത്തവൾ—എടി നാരായണി! തിരുമനസ്സുകൊണ്ട് അന്ന് ആ മരിച്ച കുട്ടിയേയുംകൊണ്ടു യമദേവസഭയിലേക്കു പോയിട്ടെന്താണ് പിന്നത്തെ കഥ?

രണ്ടാമത്തവൾ—എന്താ കഥയെന്നു ചോദിപ്പാനുണ്ടോ പാർവതി? അങ്ങിനെതന്നെ ഇങ്ങോട്ടു പോന്നു.

ഒ—ൾ—തമ്പുരാക്കന്മാരുമൊന്നും പറഞ്ഞില്ലന്നോ ഇത്ര സങ്കടം തീർക്കാൻ.

രണ്ടാ—ൾ—ഒന്നുമില്ല. കേൾക്കാത്തപോലെ ഇരുന്നു അത്രേ ഉള്ളു. എന്നാണ് പറയുന്നതു കേട്ടത്.

ഒ—ൾ—പോയിട്ടൊരു ഫലമുണ്ടായില്ലെന്നോ?

രണ്ടാം—ൾ—കുറച്ചെല്ലാം ആശ്വാസമുണ്ടായേ.

ഒ—ൾ—എന്താണതു്?

രണ്ടാം—ൾ—തമ്പുരാക്കന്മാരുമൊന്നും പറഞ്ഞില്ലെങ്കിലും കൌരവരാജാവു് അർജ്ജുനൻ ഇനിയുണ്ടാവുന്ന കുട്ടിയെ ഞാൻ രക്ഷിച്ചോളാമെന്നു പറഞ്ഞു് അദ്ദേഹത്തിനെ ആശ്വസിപ്പിച്ചു. അതു കേട്ട കുറച്ചാശ്വാസത്തോടു കൂടി അവിടന്നിങ്ങോട്ടു പോന്നു.

ഒ—ൾ—ആരെട്ടു! ഇപ്പോഴോ കുഞ്ഞാത്തോലക്കു ഗർഭമുണ്ടോ?

രണ്ടാം—ൾ—ഗർഭമുണ്ടോ എന്നോ! പത്തു തികഞ്ഞു. നീയറിഞ്ഞില്ലേ?

ഒ—ൾ—ഞാനെങ്ങിനേയാണറിയണതു്? എന്റെ ഭർത്തുവു വിദർഭരാജ്യത്തേക്കു പോയപ്പോൾ കൂടെ അങ്ങോട്ടു പോയിട്ടുണ്ടായിരുന്നില്ലേ? മിനിഞ്ഞാന്നേ വന്നുള്ളൂ. എന്നാൽ ഇനിക്കൊന്നു കുഞ്ഞാത്തോലെ കാണണമെല്ലോ.

രണ്ടാം—ൾ—എന്നാൽ നമുക്കങ്ങോട്ടു പോവുക, (പുറത്തിനടന്നു നോക്കീട്ടു്) ഇതാ അവിടുന്നു് എഴുന്നെള്ളിയിരിക്കുന്നു.

ഒ—ൾ—അല്ലാ! തിരുമനസ്സുകൊണ്ടുമുണ്ടല്ലൊ. നോക്കിപ്പോൾ കാണാൻ തരാവില്ല. പോവുകതന്നെ.

(രണ്ടാളും പോയി)

പ്രവേശകം കഴിഞ്ഞു.

---

(അനന്തരം ബ്രാഹ്മണനും ഭാൎയ്യയും പ്രവേശിക്കുന്നു)

ഭാൎയ്യ—

നാട്ടിൽപ്പെണ്ണുങ്ങളായാൽ നലമൊടൊരുവിധം
ഗൎഭമായെന്നുവെച്ചാ-
ലൊട്ടല്ലോൾ പ്രീതിയാകും, പ്രസവമതു കഴി-
ഞ്ഞീടിലാനന്ദമേറും,
കുട്ടിപ്രായത്തിലുള്ളാത്തനയരെയധികം
വെച്ചു ലാളിച്ചുകൊണ്ടി-
ട്ടിഷ്ടപ്രാപ്തിക്കു സമ്പൂൎത്തിയുമിഹ വരുമേ
നാൾക്കുനാൾക്കേറിയേറി. 60

നമുക്കെന്തിനെയല്ലാ,

ഗൎഭമാവുകിലുദിക്കുമത്തലും
വായ്പുകൂടിവരുമേ ദിനംപ്രതി
കെല്പോടങ്ങൊരുവിധം പെറ്റന്നാ-
ളുൾപ്പെട്ടുന്നഴൽ പൂൎണ്ണമായ്വരും. 61

മക്കളെ ലാളിച്ചിട്ട-
ങ്ങുൾക്കളമതിലേന്തിടുന്ന സന്തോഷം
ഇക്കണ്ടവൎക്കു കിട്ടി-
ല്ലുൾക്കൊണ്ടു വിഷാദമാകുമന്യോൎക്കേ. 62

ബ്രാ—എങ്കിലും വ്യസനിക്കണ്ടാ. ഇപ്പോഴുണ്ടാകുന്ന കുട്ടിയെ രക്ഷിക്കാമെന്നൎജ്ജുനൻ സത്യം ചെയ്തിട്ടുണ്ടെന്ന് ഞാൻ പറഞ്ഞില്ലേ?

വീൎയ്യം പെടുന്ന സുരനായകപുത്രനന്നാ-
ക്കാൎയ്യം കെടില്ലൊരു നടത്തിടുമില്ല വാദം

ഭോജ്യേ! നമുക്കു സുഖമമിനിയർജ്ജുനൻ ദോ-
ർവ്വീര്യേണ നൊക്കെ തരുമീമകനേ മനോജ്ഞേ! 63

രാജ്ഞി—(ദീർഘശ്വാസമിട്ടിട്ട്) ഉവ്വ്! എങ്കിലും എനിക്കു വിശ്വാസം വരുന്നില്ല. ശ്രീകൃഷ്ണാദികളും മററും വിചാരിച്ചിട്ട് അസാദ്ധ്യമാണെന്നു കയ്യൊഴിച്ച കാര്യം ഈ അർജ്ജുനൻ വിചാരിച്ചാൽ നേരെയാക്കാൻ കഴിയുമോ?

ബ്രാ—ഇതു ഞാനും ശങ്കിച്ചു. എന്നിട്ടു ഞാൻ ചോദിക്കയും ചെയ്തു.

പ്രദ്യുമ്നനേറമെറിവുള്ളനിരുദ്ധനത്യ-
ന്തോദ്യോഗശാലി ബലനബ്ഭഗവാൻ മുകുന്ദൻ
ദുർമ്മർദ്ദ്യമോർത്തിവരൊഴിച്ചൊരു കാര്യമങ്ങു-
മദ്ദേവരാജസുതനീശ്ശു നടത്തുമെന്നോ? 64

എന്നു് അപ്പോൾ അദ്ദേഹം പറഞ്ഞു:—

പ്രദ്യുമ്നനല്ലി;തനിരുദ്ധനുമല്ല, സാക്ഷാൽ
മല്പ്രിയൻ ബലനുമല്ല, മുകുന്ദനല്ല,
ഇദ്ദേഹമക്കൊടിയ ഗാണ്ഡിവവില്ലെടുക്കെ-
യുദ്യോഗമേറിയൊരു പാർത്ഥനതോർത്തുകൊൾക. 65

എന്നു് —

രാജ്ഞി—അർജ്ജുനൻ വിചാരിച്ചാൽ കഴിയുമായിരിക്കാം, എങ്കിലും അത്ര മനസ്സുവച്ചുത്സാഹിക്കുമോ?

ബ്രാ—അയ്യോ! നീയ്യിശ്ശങ്ക ശങ്കിച്ചിടേണ്ട
ചൊല്ലീട്ടോതീട്ടുന്നാളതല്ലർജ്ജുനൻ കേൾ;

കയ്യാൽ ചെന്നിക്കാര്യമൊപ്പിച്ചിടാഞ്ഞാൽ
തിയ്യിൽ ചാടാമെന്നൊരാസ്സത്യമില്ലേ? 66

രാജ്ഞി—അതുവ്വ്.

ബ്രാ—അത്ര ഉറപ്പിച്ചു പറഞ്ഞതുകൊണ്ടു കാര്യം സാധിക്കു മെന്നുതന്നെ ഉറച്ചോളൂ. അമാനുഷമായ വല്ലതും കാര്യം ചെയ്യുന്നുള്ളാളാണ് അർജ്ജുനൻ.

പൈതോലും ബലമാർന്നെഴുന്നസുരരാ-
മക്കാലകേയാദിയാം
പൈതൽച്ചെന്നരിമാർക്കുലത്തിലധികം
"ശാർദ്ദൂലവിക്രീഡിതം"

ചെയ്യോരത്ഭുതശക്തിയുള്ള വിജയ-
ന്നിക്കാര്യവും സാദ്ധ്യമാം;-
മേറ്റം ശങ്കിനച്ചിടേണ്ട, സുഖമാം
കാന്തേ! നിനക്കിന്നിമേൽ. 67

രാജ്ഞി—ഇനിക്കൊരു കുട്ടിയെയെങ്കിലും ജീവനോടുകൂടി വ ളർത്താൻ കിട്ടിയാലത്തെ സന്തോഷം പറയാനില്ല.

മടിനടുവിൽ വഹിച്ചും, മാനമോടുമ്മവെച്ചും,
പൊടിവിളികടം തുടച്ചും, പുഞ്ചിരിക്കായ്ക്കൊതിച്ചും,
ഇടയിലിഹ കരഞ്ഞാൽ കണ്ണുനീർതാൻ തുടച്ചും
വടിവിനൊടു വളർത്തും സൌഖ്യമെന്തോതിടേണ്ടു? 68

ബ്രാ—ശരിയാണ്.

ബാല്യത്തിലണ്ടുപനയാദി കഴിഞ്ഞവൻ പാ-
ണ്ഡിത്യം പഠിഞ്ഞൊരുപദേശഗിരാ കളഞ്ഞു

ഞാൻ പ്രസംഗിക്കാനുള്ള അവകാശങ്ങളെ പോകട്ടെ.

(എന്നു പോയി)

ബ്രാ—ഓരോന്നിങ്ങിനെ ചൊല്ലിനിൽക്കിലിനിമേൽ
    കാര്യം കണക്കല്ല ഭോ-
സ്സാരം പൂണ്ടൊരു പാർത്ഥനോടിതറിയി-
    ക്കട്ടേ നടക്കട്ടെ ഞാൻ. 73

(എന്നു ചുററിനടന്നിട്ട്) ഇതാ അർജ്ജുനന്റെ കാണു-
ന്നു. എന്നുതന്നേയല്ല,

ഉഗ്രം കർണ്ണകഠോരമാകിയ ഗുണധ്വം
    ഗാണ്ഡീവചാപം കുല-
ച്ചുററംപൂണ്ടു വലിച്ചിടുന്നു വിജയൻ
    വില്ലാളിവീരൻ പരൻ

(നാലുപുറത്തും നോക്കീട്ട)

തെററന്യെന്തൊരു വിദ്യയാണിതിവിടെ-
    സ്സൂര്യപ്രഭാജാലവും
പാരണില്ല നിറഞ്ഞിടുന്നു നിരവേ
    ക്ഷുരപടങ്ങളിന്നേ. 74

ഹരി—അർജ്ജുനന്റെ വിദ്യയാണ്.
    അന്തകനുംകൂടിയിതി-
ന്നന്തികമതിലേക്കണഞ്ഞുവെന്നാകിൽ
ഹന്ത വിജയാസ്ത്രമേററ നി-
ന്തരമംഗം മുറിഞ്ഞു മൃതനാകും. 75

ഈ അർജ്ജുനനെങ്ങിനെയാണ് പ്രസവം കാലമെന്നറിഞ്ഞിവിടെ വന്നത്. ഇദ്ദേഹത്തിന്നു ദിവ്യചക്ഷുസ്സുണ്ടോ? (വിചാരിച്ചിട്ട്) ശരി. ഞാൻ പറഞ്ഞിട്ടുതന്നേയാണ്.

നിത്യവും ഗൃഹിണിതൻ ചരിത്രമ-
ല്ലാർത്ഥനോട്ടു പറയാറുമുണ്ടു ഞാൻ;
പേർത്തു പത്തുദിനമായി മൽഗൃഹേ
പാർത്തു പോന്നിട്ടുപത്തുണ്ടു കാന്തിമാൻ. 76

അതിപ്പരിഭ്രമത്തിൽ ഞാൻ അന്ധാളിച്ചു.

(അനന്തരം പറഞ്ഞപോലെ അർജ്ജുനൻ പ്രവേശിക്കുന്നു)

ബ്രാ—(അർജ്ജുനന്റെ അടുക്കെ ചെന്നിട്ട്)

വരട്ടേ ചൊല്ലട്ടേ വടിവൊടിതു ഞാൻ നന്ന കരുതി-
ട്ടെന്തിഷ്ടം ചെയ്യേണം യമനെയുമയയ്ക്കല്ലിതിനകം;
ഗരിഷ്ഠന്മാർ കൂപ്പും ഗുണമുടയ വില്ലാളിനിരതൻ
വരിഷ്ഠൻ നീ മാനത്തൊടു സുകൃതവും നേടുക സഖേ!

അർജ്ജു—

ചൊല്ലേറീടുന്ന ദിഗധീശരുമാരുമിന്നു
നോക്കേണ്ട ചൊല്ലെഴുമൊരിശ്ശരപഞ്ജരത്തിൽ!
ഉൾക്കൊണ്ടു നന്ദനയനങ്ങളൊരു ജീവിതത്തെ-
ക്കൊള്ളേണ്ടതാൻ പരമിവർക്കു മിടുക്കു പോരാ. 78

(അണിയറയിൽ)

അയ്യോ വപുസ്സു തളരുന്നിതിടയ്ക്കിടയ്ക്കു
അയ്യോ നമുക്കു ചില നോവുകളും വരുന്നു;

ബ്രാ— ഒ! നല്ലവണ്ണം മനസ്സിരുത്തിയറിക്കണേ.

(അണിയറയിൽ)

അശ്ലീവിധം പിടയൊലം കടലോഠമുണ്ടാം
ചെയ്യുന്നു ദുർഘടമതാമതുമോർമ്മവേണം! 79

അർജ്ജു— (ശരപഞ്ജരത്തിന്റെ ഉള്ളിൽ ഒന്നുംകൂടി ശരപഞ്ജരം കെട്ടീട്ട്)

ബ്രഹ്മജ്ഞനായിട്ടുമിളാസുരനല്ല പുത്ര-
ന്നമ്മാതിരിക്കൊരു കുഴക്ക ഭവിച്ചിടായ്വാൻ
ബ്രഹ്മാസ്ത്രമന്ത്രമതുകൊണ്ടിഹ കെട്ടിടട്ടേ
നിർമ്മായമിന്നപജയങ്ങളകന്നിടട്ടേ. 80

(എന്നു ധ്യാനം നടിക്കുന്നു)

ബ്രാ— (പരിഭ്രമിച്ചു വയറുതിരുമ്മിക്കൊണ്ട്)
എന്താണാവോ കഥ? അകത്തെന്തെല്ലാമാണാവോ ഭോഷ

(പിന്നെയും അണിയറയിൽ)

നേരം നോക്കുക ബാലകന്റെ ശിരോ-
ഭാഗം പുറത്തായിയി-
ന്നേരം ഹന്ത പുറത്തുപോന്നിതു കിടാ-
വാണാണെന്നിതെന്തത്ഭുതം
എന്നു.

ബ്രാ— ഇനിയാണ് നല്ലവണ്ണം രക്ഷിക്കേണ്ടത്. താഴത്തു വീണാൽ ജീവനുണ്ടാവാറില്ല കുട്ടിയ്ക്ക്.

അർജ്ജു— ഒന്നുംകൂടി ശസ്ത്രബന്ധം ചെയ്യുന്നു.

(പിന്നെയുമണിയറയിൽ)

സൈ്വരം നന്നു കരഞ്ഞിട്ടുന്നിതു കിടാവ്–

ബ്രാ—(സന്തോഷിക്കുന്നു)

(പിന്നെയും അണിയറയിൽ)

അയ്യോ മഹാദുർഘട–
ക്കാരൻ നിർഘൃണനാണു ദൈവമുടലോ–
ടേകുട്ടി മേല്പോട്ടു പോയേ. 81

ബ്രാ—അയ്യയ്യോ! എന്റെ അർജ്ജുന! രക്ഷിക്കണേ രക്ഷിക്കണം.

അർജ്ജു—(ദേഷ്യത്തോടുകൂടി) എടാ കള്ളാ! നില്ല നില്ല്.

സാക്ഷാൽ ശ്രീപരമേശ്വരൻ സകലലോ–
കേശൻ സുരാധീശ്വരൻ
ലക്ഷ്മീവല്ലഭനായ കണ്ണനമലൻ
ദ്രോണൻ കൃപൻ ഭീഷ്മർതാൻ
ദാക്ഷിണ്യത്തോടിനിക്കു താനിവരു ത–
ന്നോരാമഹാസ്ത്രങ്ങളെ
യുദ്ധക്ഷോഭംകെട്ടുമാറ നിന്നെയിച്ചിട–
ത്താഴത്തു വീഴ്ത്തീടുവൻ. 82

എന്ന്–(സകലദിവ്യാസ്ത്രങ്ങളേയും പ്രയോഗിക്കുന്നു)

(അണിയറയിൽ)

കുതികുത്തിമറിഞ്ഞു ബാണജാലം
ധൃതിയോർത്തർജ്ജുനനെയ്തിടുന്നതെല്ലാം.

അതിനിഷ്ഫലമായി ബാലനെക്കാ-
ണ്ടിത പോയി വിധിതാനദൃശ്യനായി. 83

അർജ്ജു—(വിഷാദത്തോടുകൂടീട്ട് വിചാരം)

പരമേശ്വരനിന്ദ്രനെൻ മുകുന്ദൻ
പരമീയെൻഗുരുനാഥർ തന്നതായി
ശരമുള്ളതു നിഷ്ഫലീകരിപ്പി-
ല്ലെപ്പൊരു മാഹാത്മ്യമെഴുന്നതാരു പാരിൽ! 84

(നാലുപുറത്തും നോക്കീട്ട്) ആരേയും കാണാനില്ലല്ലോ
എന്തു കാട്ടാം.

സത്യം നിഷ്ഫലമായിടട്ടെ, യഭിമാനം
വേണ്ട പോട്ടേ, നമുക്കി-
ന്നൊത്തുള്ളൊരു കാര്യമായ്പ്പരികിലും
മറ്റൊന്നു കൊണ്ടിങ്ങൽ മേ,
പൃത്ഥ്വീദേവനൊടേറ്റമേറ പറയു-
ന്നെൻ വാക്കുകേട്ടായവ-
ന്നൽത്താരിങ്കലുദിച്ച മോദമഴലായ്
ത്തീർക്കുന്നു മാഴ്കുന്നു ഞാൻ. 85

ഇനി എന്താണ് വേണ്ടത്? ഇതുകൊണ്ടൊഴിക്കവയ്യ.

സർവ്വലോകമരണത്തിനീശനായ്-
സ്സർവ്വധർമ്മപതിയാകുമന്തകൻ
ചൊവ്വൊടൊത്തരുളിടുന്ന ദിക്കിലും
ദിവ്യശക്തിയൊടു പോയി നോക്കണം. 86

എന്നാൽ കാലൻ ബുദ്ധിമോശാലിനിസ്സാരയ്-
ത്തന്നിലിന്നിബ്ബാലഘോരയെന്നിരിക്കിൽ
വന്നാൽ വന്നു കാലകാലൻെറ ശിഷ്യൻ
കൊന്നേ പോരു കാലനേക്കമ്പമെന്യേ. 87

അന്തകപുരിയതിലില്ലീ-
യന്തണനുടെ പുത്രനെന്നു യമഗീതി
ഞാൻതിരമൊടു കേട്ടെന്നാ-
ലെന്തിനു ജവമൊടു തിരിക്കമെഴിടന്നും. 88

ഇന്ദ്രലോകമൊടു ചന്ദ്രലോകവും
പിന്നെയുള്ള സുരവഷ്ണലോകവും
ഒന്നുമിന്നിടവിടാതെ ഞാൻ തിര-
ഞ്ഞെന്നിയേ തിരിയെ വന്നിടാ ദൃഢം. 89

ബ്രാ—(അർജ്ജുനൻെറ നേരെ നോക്കീട്ട്) എന്താവേണ്ടത്? അർജ്ജുനനു അങ്ങു വിചാരിച്ചിട്ടും എൻെറ മക്കളെ കൊണ്ടുതരുവാൻ കഴിഞ്ഞില്ല അല്ലേ.

അർജ്ജു—(തൊഴുതുംകൊണ്ട്) കുറച്ചുനേരവുംകൂടെ അങ്ങു ക്ഷമിക്കണം.

ഉടനിയുലകാകവേ തിരഞ്ഞി-
ട്ടുടവേഗത്തൊടു ദിവ്യവിദ്യകൊണ്ടു
സ്ഫുടമാശ്ശിശുവേത്തിരഞ്ഞെടുത്തു-
ക്കടവേഗം വരുവാനനുജ്ഞ ചെയ്ക. 90

ബ്രാ—എന്നാലങ്ങിനെയാട്ടെ. കിട്ടുമെന്നു തോന്നില. അ

ത്രയുണ്ടെന്റെ തലയിലെഴുത്തിന്റെ ദോഷം. ഞാൻ ഭാൎയ്യയെ ചെന്നു സമാധാനപ്പെടുത്തട്ടെ.

അൎജ്ജു — ഞാനും വേഗം പോയി കൊണ്ടുവരട്ടെ.

(എന്നു എല്ലാവരും പോയി)

---

## നാലാമങ്കം

(അനന്തരം യമധൎമ്മരാജാവും നാരദനും പ്രവേശിക്കുന്നു)

നാരദൻ — എന്നിട്ടോ.

യമൻ — ഇവിടെങ്ങില്ല മഹീസുരപുത്രനീ
വിവരമൊക്കെയുരച്ചു തിരിച്ചു ഞാൻ;
അവികലം പരിശോധന ചെയ്യുവാൻ
ജവമൊടൎജ്ജുനനേകിയനുജ്ഞയും. 91

പുണ്യം ചെയ്യുവർ പാൎത്തിടും പുരകളും
കോപിച്ചു പാപിഷ്ഠരിൽ
ദണ്ഡം ചെയ്യുവതിന്നു വൻനരകവും
കാണിച്ചിതെല്ലാടവും
വിണ്ണോൎന്നായകപുത്രനില്ലിവിടെയായ്
ഭൂദേവബാലങ്ങളി-
ലൊന്നും തീൎച്ചവരുത്തിവിട്ടു വിജയൻ
പോയാൻ സുരേന്ദ്രാലയം. 92

സൎവ്വസുരാലയമൊക്കെ
സൎവ്വമപുത്രൻ തിരഞ്ഞു, കണ്ടില്ല;

ഒചാരപ്പോട്ട ഭൂപാതാളവും-
മവ്യാജം പോയ്ത്തിരഞ്ഞിതവനത്രേ. ൭.

അവിടേയൊന്നും കാണാഞ്ഞിട്ടു തിരിച്ചുവന്നു ബ്രാ ഹ്മണൻെറ അടുക്കലേക്കു ചെന്നു എന്നാണ് അർജ്ജുന ൻെറ കൂടെ അയച്ചിരുന്ന കിങ്കരന്മാർ പറഞ്ഞത്.

നാരദൻ—എന്തൊരു വിദ്യയാണ്? നിങ്ങളുടെ ആരുടേയും അധീനത്തിലില്ലാതേകണ്ടു മരിച്ച ആളു് വിശ്രുതിക്കിലും പോകുമോ?

യമൻ—എനിക്കു തോന്നുന്നതു ഞങ്ങളെല്ലാം
ജനിപ്പവാൻ കാരണമാദിദേവൻ
അനല്പശീലൻ വിഭു വിഷ്ണു താനേ
നിനക്കിലല്ലാതിതു കിട്ടുകില്ല.

എന്നാണ്.

നാരദൻ—അങ്ങിനേ വരാം. ഭഗവാൻ തൻെറ ഒരു കലയായ അർജ്ജുനനു ഭൂലോകവാസംകൊണ്ടുണ്ടായ അഭിമാനാദിദോഷങ്ങളെ കളയുവാനും, കീർത്തി കളയുവാനുമായി ചെയ്യു കൌശലമായിരിക്കണം.

യമൻ—അങ്ങിനേതന്നെ വരാനേ സംഗതിയുള്ളൂ. അതുകൊണ്ടല്ലേ ഈ ബ്രാഹ്മണപുത്രന്മാർ മരിക്കുന്നതു കേട്ടിട്ട് ഒരു പരിഹാരം ചെയ്യാതെ മായാമനുഷ്യനായ ഭഗവാൻ ശ്രീകൃഷ്ണൻ മിണ്ടാതെ ഇരുന്നത്.

നാരദൻ—ഇനി അർജ്ജുനന് അഭിമാനാദിദോഷങ്ങളൊക്കെ തീർന്നു വളരെ ഗുണം വരുന്നതിന്ന് അ

നുകൂലമായ നിർവ്വേദം വരേണ്ട ദിക്കായി. അതിന്ന് ആ ബ്രാഹ്മണന്റെ കുറേ നിന്ദാവാക്കുകൾകൂടി കേട്ടാൽ അധികം നന്നായിരിക്കും.

യമൻ—അതുവ്വ്.

നാരദൻ—എന്നാൽ ഞാൻ ബ്രാഹ്മണന്റെ ശകാരവും
ന്നത്തെ അർജ്ജുനന്റെ പ്രവൃത്തികളും ഒക്കെ
കേൾക്കുവാനും കാണുവാനും പോകട്ടെ.

യമൻ—അങ്ങിനതന്നെ.

(എന്നു പോയി)

വിഷ്കംഭം കഴിഞ്ഞു.

---

(അനന്തരം ബ്രാഹ്മണനും അർജ്ജുനനും പ്രവേശിക്കുന്നു)

അർജ്ജുനൻ—(ബുദ്ധിക്ഷയത്തോടുകൂടി)

ഇക്കാണും ഭുവനങ്ങളൊക്കെയഴകിൽ-
പ്പോയിത്തിരഞ്ഞേനഹം
ചൊൽക്കൊള്ളും തവ പുത്രനെ ദ്വിജമണേ!
കണ്ടീലൊരേടത്തിലും;
തൽക്കാലം യമനിന്ദ്രനെന്നു മുതലാം
ദേവാലയം ഭൂതലം
മുഖ്യപ്പെട്ടഹിരാജ്യമെന്നിവ തിര-
ഞ്ഞീടാതെയില്ലേതുമേ. ൯൫

ആത്മശക്തിസമമായ് ശ്രമിച്ചു ഞാൻ
ആത്മചിത്തമ! കിടച്ചതില്ല തേ

ആത്മജന്റെ കഥകൂടി; യഗ്നിയിൽ
സ്വാത്മനാശമതു ചെയ്യുന്നുണ്ടു ഞാൻ. 96

ഞാ—(ദ്വേഷ്യത്തോടുകൂടി)

മുമ്പേ ചൊല്ലീലയോ ഞാൻ മുരരിപുഭഗവാൻ
കയ്യൊഴിച്ചോരു ദിക്കിൽ
താമ്പോരിക്കൂടിട്ടേണ്ടെന്നതു? തവ ചെവിയിൽ
കേറിയില്ലല്ലൊരൊട്ടും;
ഞാമ്പോരെന്നോ ജയിപ്പാൻ ത്രിഭുവനമിതഹോ
കാണ്ക ഗാണ്ഡീവമെന്നും
വീമ്പോരോന്നൊന്നോടോതീട്ടൊരു ഫലമിവിടെ-
ക്കണ്ടതഗ്നിപ്രവേശം. 97

കയ്യുകൾ വില്ലുമായിശ്ശിവനുടെ തലയിൽ
കൂട്ടിയാടീട്ടുമുണ്ടെൻ
കണ്ണിൽ കാഴ്ചം തുടർന്നീടുകിലിതി പലതും
മേനി ചൊല്ലുന്നനേരം
അസ്ഥിക്കോമാളി വങ്കപ്രഭുവിതി കരുതി-
ലന്നു ഞാൻ കാലക്ഷേപം;
തിയ്യിൽ കാണില്ല വീണ്ടും തിറമൊടിനിയുടൻ
പട്ടടയ്ക്കായ് ശ്രമിക്കാം. 98

എന്തൊരു കഷ്ടമാണ്. എന്റെ വിഡ്ഢിത്തം വിചാരിച്ചുനോക്കൂ. ശ്രീകൃഷ്ണഭഗവാൻ വിചാരിച്ചാലും സാധിക്കാൻ കഴിയാത്തത്, താൻ സാധിപ്പിക്കുമെന്നു വിചാരിച്ചു ഭ്രമിച്ചുവല്ലോ.

ഞാനെന്റെ ഭാര്യയോടു ഫല്ഗുന നിന്നിമേലിൽ
മാനമോടും തവ സുഖം തരുമെന്നിവണ്ണം
ദീനതാമകളൊഴിയുവാൻ പലതും പറഞ്ഞേൻ
ഹീനാർത്ഥനാം തവ പകിട്ടുകളിൽ ഭ്രമിച്ചു. 99

മേനിക്കണ്ടപ്പുരായിപ്പലരുമവനിയിൽ-
പ്പാർത്തുപോരുന്നതുണ്ടീ-
മാനംകെട്ടോരു കയ്യിൽപ്പണമുടയവരിൽ-
ത്തന്നെ ധാരാളമുണ്ടാം;
ഊനം ഭൂപാലരായീട്ടുകിലിനിയുരചെ-
യ്യേണ്ടതുണ്ടോ ഭൂപാല-
സ്ഥാനം കേറുന്നതായാലറിവുടയവനും
മൌഢ്യമുണ്ടാകുമല്ലോ. 100

സത്യം ധർമ്മം ശൌര്യമെന്നുള്ളതെല്ലാം
നിത്യം പാർത്താൽ പാർത്ഥനിൽ സിദ്ധമല്ലേ?
മൃത്യുച്ഛേദത്തിന്നൊരുങ്ങുന്നരണ്ടോ
മൃത്യുച്ഛേദികളെല്ലാരാശ്ശിഷ്യനാംപോൽ. 101

കാലാരാതിയതാം പുരാരിഭഗവാൻ-
താനെങ്ങു? താനെങ്ങെടോ?
മേലോരന്നൊരു കണ്ണനെങ്ങു? പതിയു-
ള്ളങ്ങെങ്ങളോർക്കാതെ ഞാൻ
ബാലന്മാരുടെ രക്ഷണത്തു മതിയാ-
മിപ്പാർത്ഥനെന്നോർത്തതെൻ
കാലക്കേടിനിയാരു നിന്നിൽ നിയതം
വിശ്വസ്തനായ് വന്നിടും? 102

ഇനിക്കിപ്പോൾ മുമ്പിലത്തേതിലധികം സങ്കടമെന്നും ഇല്ലെന്നു പറയാം. ഇനിയും മക്കളുണ്ടായാൽ ഉടൻ മരിക്കയാണെ പതിവ്. എന്നാൽ ഇത കുട്ടി ജീവിച്ചുകിട്ടുമെന്നാശ്വസിച്ചുകൊണ്ടു പതിവിൽ വളരെ അധികം വ്യസനിക്കേണ്ടിവന്നു. അതിലധികം താനൊന്നും ചെയ്യാൻ കഴിയില്ല അല്ലേ?

അർജ്ജുനന്റെ—(വിചാരം) ഓ! കഷ്ടകഠോരംതന്നെ വാക്ക്.

പ്രാണപ്രയത്നമോടു ഞാൻ ദ്വിജബാലരക്ഷ_
യ്ക്കാണീ പ്രവൃത്തി മുഴുവൻ ബത ചെയ്യുന്നെന്നാൽ
നാണിപ്പതിന്നിടയായി ഫലമായിടാഞ്ഞു
കേണിപ്പൊഴഗ്നിനടുവിൽ ബത ചാടിടേണം. 103

ബ്രാ—എന്താ ഒന്നും മിണ്ടാത്തതു? ഇപ്പോഴും തീയിൽ ചാടാൻ കുറച്ചു മടിയുണ്ടെന്നുണ്ടോ?

നിസ്സീമബലിപ്പൊടു
ത്തീയിൽച്ചാടിച്ചു ഞങ്ങളെയതിന്നായ്
പൊയ്യായ് ചൊന്നതിനെയും
ത്തീയിൽ ചാടുക മടിച്ചു നില്ക്കേണ്ടാ. 104

അർജ്ജുനന്റെ—വിചാരം.

ബ്രഹ്മവിത്തമരത്നമിട്ടന്നോതി
ബ്രാഹ്മണർക്കു ഗുണമൊരല്പമെന്നാകിലും
മർമ്മമൊട്ടുത്തുള്ളയും ശകാരമാം
നർമ്മ, മിഥ്യയറിയുണ്ടു മുമ്പുമേ. 105

അതുകൊണ്ടു തീയിൽ ചാടുകതന്നെ.

(എന്നു ഗാണ്ഡീവം കയ്യിൽ പിടിച്ചുംകൊണ്ടു്
അഗ്നിക്കു പ്രദക്ഷിണം വെക്കുന്നു).

ബ്രാ—(സംഭ്രമത്തോടുകൂടി വിചാരം) അയ്യോ! ഈ വിദ്വാൻ തീയിൽ ചാടിക്കള[illegible] കഷ്ടംതന്നെ.

തനിക്കുതാനെന്നത്തെ പടി[illegible]
ന്നെനിക്കു ചെയ്യാനുപ[illegible]ൽ
കനക്കുമാദൈവവിരോ[illegible]
ജനിക്കയാൽ ചൊങ്കി[illegible] 112

ഇദ്ദേഹത്തിന്റെ ബുദ്ധി[illegible]ാശക്തി ചെയ്യു ഉത്സാഹവും വിചാരിച്ചാൽ. അ[illegible]ം സന്തോഷിക്കേണ്ടതാണു്. അങ്ങിനെയിരിക്ക[illegible]

വിരൊട്ടു ചെവികളൊട്ടുമത്തളിർ
കീറിട്ടുമാറാതികഠോരവചനങ്ങൾ
കോപിച്ചൊരിഞ്ഞതിനെന്നെൻ-
ക്രൂരതമതെന്നുതന്നെ പറയേണം. 113

(അർജ്ജുനനോടു്)

ഹേ അർജ്ജുനാ! എന്തു? തീയിൽച്ചാടുകയും മറ്റുമൊന്നും വേണ്ട. എന്നല്ല,

സത്യഭംഗമതുകൊണ്ടു വന്നൊരീ-
ക്കൃത്യദോഷമതു ഞാൻ തപസ്സിനാൽ
തീർത്തിടാം തവ ഗുണം നിനക്കയാ-
ലാർത്തിയുണ്ടു തവ നാശമോർക്കിൽ മേ. 114

കരിയുമസ്ത്രമോടീമട്ടു ജീവിച്ചിരുന്നാൽ
പെരിയൊരഴലതാം തീയുള്ളു പൊള്ളിക്കുമെന്നും.

അതുകൊണ്ടു വേഗം അഗ്നിപ്രവേശം കഴിക്കതന്നെ.

ബ്രാ—സത്യസന്ധനായിരിക്കുന്ന അങ്ങക്ക് അഗ്നിപ്രവേശത്തിൽ മടിവരാൻ പാടുണ്ടോ?

അർജ്ജുന—അങ്ങുന്നു പറയുന്നതു ശരിയാണു്. അഗ്നിപ്രവേശം ചെയ്യേണ്ടതായിവന്നു എനിക്ക്. അതിന്നു മടിയില്ലതാനും.

മടികൊണ്ടുമരുന്നതല്ല ഞാൻ പ-
ട്ടടക്കുട്ടിത്തരുവാൻ തരത്തിലിപ്പോൾ
പടുവാമൊരു മർത്ത്യനില്ലതാണോ-
ട്ടിട നിൽക്കേണ്ടിവരുന്നതുന്നതാത്മൻ! 110

ബ്രാ—ഞാൻ പെട്ടട കുട്ടിത്തരാമല്ലോ. ഒരാളുടെ സത്യം രക്ഷിപ്പാനാവുന്നേടത്തോളം സഹായിക്കേണ്ടതല്ലേ? (എന്നു പെട്ടട കുട്ടികൊടുക്കുന്നു)

അർജ്ജുനൻ—(നോക്കീട്ട്)

മുമ്പിൽപ്പൊങ്ങിപ്പരന്നീടിന പുകയതിനാൽ
ദിക്കു കാണാതെയായീ,
വമ്പായ്പ്പൊട്ടിത്തുടങ്ങീ വിറകുകളിടയിൽ
ജ്വാല കണ്ടും തുടങ്ങീ,
അമ്പമ്പോ ദൂരെ വാങ്ങീ പുക സകലജനം
കാൺമാറങ്ങു പൊങ്ങീ
ജൃംഭിച്ചീടും പ്രഭാസംഘമൊട്ടടനധികം
തിഗ്മമാളിത്തുടങ്ങീ. 111

അതുകൊണ്ടു തീയിൽ ചാടുകതന്നെ.

(എന്നു ഗാണ്ഡീവം കയ്യിൽ പിടിച്ചുംകൊണ്ടു് അഗ്നിക്കു പ്രദക്ഷിണം വെക്കുന്നു)

ബ്രാ—(സംഭ്രമത്തോടുകൂടി വിചാരം) അയ്യോ! ഇയ്യ വിദ്വാൻ തീയിൽ ചാടിക്കളയുമോ! അതു കഷ്ടംതന്നെ.

തനിച്ചുതാനെന്നതുപടിക്കു പാർത്ഥ-
നെനിക്കു ചെയ്യുന്നുപകാരമെന്നാൽ
കനക്കുമാദൈവവിരോധശക്തി
ജനിക്കയാൽ ചോദിതമത്രെയുള്ളൂ. 112

ഇദ്ദേഹത്തിന്റെ ബുദ്ധിഗുണവും യഥാശക്തി ചെയ്യുമുത്സാഹവും വിചാരിച്ചാൽ ഞാൻ വളരെ സന്തോഷിക്കേണ്ടതാണ്. അങ്ങിനെയിരിക്കുമ്പോൾ,

വിരൊട്ടു ചെവികളൊട്ടുംതളിർ
കീറിട്ടുമംതികരോരവചനങ്ങൾ
കോരിച്ചൊരിഞ്ഞതിന്നെൻ-
ക്രൂരതമെന്നുതന്നെ പറയേണം. 113

(അർജ്ജുനനോടു്)

ഹേ അർജ്ജുന! എന്റെ തീയിൽച്ചാടുകയും മററൊന്നും വേണ്ട. എന്നല്ല,

സത്യഭംഗമതുകൊണ്ടു വന്നൊരീ-
കൃത്യദോഷമതു ഞാൻ തപസ്സിനാൽ
തീർത്തിടാം തവ ഗുണം നിനക്കയാ-
ലത്തിയുണ്ടു തവ നാശമോർക്കിൽ മേ. 114

അർജ്ജു — (തൊഴുതുംകൊണ്ട്)

ഇവിടുത്തെ തപസ്സുകൊണ്ട് എന്റെ സത്യഭംഗദോഷത്തെ കളയാൻ ഇവിടേക്കു ശക്തിയുണ്ടെങ്കിലും ഒന്നു വിചാരിച്ചുകൊള്ളു. ദുഷ്യശസ്സു കളയാൻ പററുമോ?

വിപ്രന്തന്നുടെ പുത്രനേ വിരവൊടും
രക്ഷിച്ചതില്ലെങ്കിലോ
ക്ഷിപ്രം കത്തിയെരിഞ്ഞിടുന്ന കനലിൽ
ചാടുന്നതുണ്ടിങ്ങിവൻ
അപ്പോളർജ്ജുനനങ്ങു ചെയ്ത ശപഥം
തീച്ചൂട്ടുപേടിച്ചു വി-
ട്ടില്ലോ പാർത്ഥുവരുന്നവെന്നൊരയശ-
സ്സെൽക്കാതെനിക്കാകുമോ? 115

ചാവുന്നതാണു ഗുണമീയയശസ്സു കേട്ടു
വേവുന്ന ചിത്തമൊടു വാണുവരുന്നതേക്കാൾ;
ഹേ വന്ദ്യവിപ്രവര! ഞാനതുകൊണ്ടു ചാടാൻ
പോവുന്ന തീയ്യതിലനുഗ്രഹമേകണം മേ. 116

ബ്രാ — എന്താ കാട്ടുന്നത്? പറഞ്ഞാലൊന്നും ഫലിക്കില്ലെന്നാണ് തോന്നുന്നത്.

വാശിപിടിച്ചാലതിലൊരു
വീശമൊഴിക്കുന്നതല്ല ബഹുശൂരൻ
ശ്രീശിവശിഷ്യൻ പാർത്ഥൻ;
മോശത്തരമായി വാശികേററിയതു. 117

അർജ്ജു—

സത്യം ദൈവമതെന്നതത്രെ സത്യം
വിശ്വാസമേറുന്ന ഞാൻ
നിത്യം കേവലചിൽപുമാന്റെ കൃപയാൽ
മാനത്തോടിന്നുവരെ
എത്തുമ്പോലെ പരോപകാരമയമാം
ധർമ്മത്തെയും സത്യവും
വ്യത്യാസം ചെയ്തിതു സത്യമോർത്തിനിയുടൻ
ചേരുന്നു ഘോരാഗ്നിയിൽ. 118

(എന്നു പോയി)

ബ്രാ—(ഭയത്തോടും സംഭ്രമത്തോടുംകൂടി)

അരുതരുതു സാഹസം ബഹു—
വിരുതുകെട്ടും പാർത്ഥ! വേണ്ട വേണ്ടിതരോടു;
(ഭഗവാനെ പ്രാർത്ഥിച്ചിട്ട്)
ഉരുതരകൃപയോടു വന്നി—
പ്പരിതാപം തീർത്തുകൊൾക ഗോവിന്ദ! 119

(നേരെ നോക്കീട്ട്)

മാടിക്ഷീണിച്ചുഴിഞ്ഞീട്ടിന്നു തിരുമുടിയും
തെല്ലു ഭാഗം കിഴിഞ്ഞി—
ട്ടാടിത്താഴത്തിഴയുന്ന കനകരുചിയൊഴും
പട്ടുമായിട്ടിദാനീം
കോടക്കാർകൊമ്പുകളും കൊടിയ രുചിയൊഴും
കണ്ണനെത്തീട്ടുടൻ ത—
ള്ളീടുന്നു പാർത്ഥനെച്ചെന്നരുതരുതെന്ന—
ന്നഗ്നി ചെന്തീയ്യിൽനിന്നും. 120

ആവട്ടെ. മുനി ഭേദമായി ഭവനത്തിലേക്കു പോവുകതന്നെ.
(എന്ന് എല്ലാവരും പോയി)

## അഞ്ചാമങ്കം

(അനന്തരം നന്ദനും സുദർശനനും പ്രവേശിക്കുന്നു)

നന്ദൻ—

അങ്ങൊ ഞാനെത്രനാളായഖിലരുചികലാ-
പൂർണ്ണനായിട്ടു കണ്ടി-
ട്ടിങ്ങെത്താതെന്തു ബന്ധം പാക, യദുവരൻ
കൃഷ്ണനല്ലെമിപ്പിട്ടോ?
ചങ്ങാതിത്താ കലർന്നീടിന തവ മുനകൊ-
ണ്ടല്ലയോ വാസുദേവൻ
മങ്ങാതെ കൊന്നൊട്ടുക്കീ മദയുതശിശുപാ-
ലാദിഭൂപാലജാലം.

സുദർശനം—അതേ; ഞാനിത്രനാളും ദ്വാരകയിലായിരുന്നു. ഇപ്പോഴൊരു കാരണംകൊണ്ടിവിടെ വന്നു. എന്നേ ഉള്ളൂ.

നന്ദൻ—എന്താ കാരണം?

സുദ— കണ്ണൻ തിരുവടിയെന്ത്യെ
തിണ്ണന്നപ്പാർത്ഥനോടുമൊരുമിച്ചു
അർണ്ണോജനേത്രനങ്ങൊരു
കണ്ണിഹ കാണ്മാൻ വരുത്തി വിരവോടെ. 122

നന്ദൻ—ഓ! ശരിതന്നെ. വരുത്താനായിട്ടുത്സാഹിച്ചിട്ടുണ്ടെന്നുള്ളതിനിക്കറിവുണ്ടല്ലോ. കൃഷ്ണാർജ്ജുനന്മാരെ ഇവിടെ വരുത്തുന്നതിനുവേണ്ടി ബ്രാഹ്മണപുത്രന്മാരെ പത്തുപേരേയും ഇവിടെ കൊണ്ടുവന്നിട്ടുണ്ടല്ലോ. അതൊന്നു കണ്ടു പരിഭ്രമത്തിൽ ഞാനതോർത്തില്ലെന്നേയുള്ളൂ.

സുദർശനം — ശരിയാണത്.

ബന്ധുക്കളെയൊക്കെയല്ലോ കണ്ടിടുമ്പോ-
ളേന്തിക്കളർക്കും പ്രമദോദയത്താൽ
ചിന്തിക്കയില്ലാപ്രകൃതങ്ങളൊന്നു-
മെന്താകയെന്നായ്വെളിവാംചരജ്ഞം. 123

നന്ദൻ — എങ്ങിനെയാണവർക്കിങ്ങോട്ടു വരാൻ സംഗതിവന്നത്. ബ്രാഹ്മണൻറെ ഇനിയുണ്ടാവുന്ന പുത്രനെ ഞാൻ രക്ഷിച്ചുതരാമെന്നർജ്ജുനൻ സത്യം ചെയ്തു എന്നും ആ കുട്ടിയെ ഇങ്ങോട്ടു കൊണ്ടുവന്നതിൻറെ ശേഷം അർജ്ജുനൻ ഉത്സാഹശക്തികൊണ്ടു തന്നാൽതന്നെ വരികയല്ലാത്ത ഈ വൈകുണ്ഠമല്ലാതെ മറ്റദിക്കുകളിലെല്ലാം അന്വേഷിച്ചിട്ടും കിട്ടിയില്ലെന്നും പിന്നെ സത്യഭംഗം വരാതിരിപ്പാൻവേണ്ടി അഗ്നിപ്രവേശം ചെയ്വാൻ ഭാവിക്കുന്നു എന്നും നാരദൻ വിഷ്ണുഭഗവാനെ അറിയിച്ചപ്പോൾ ഞാൻ കേട്ടു. പിന്നെ ഉണ്ടുമേൽ മതി.

സുദർശനം —

തിയ്യിൽ ചാടുന്നനേരം തിരുമെട്ടു ഭഗവാൻ
വാസുദേവൻ "സഖേ! നീ
ചെയ്യല്ലേ സാഹസം" ചൊല്ലി'തി ധൃതിയൊടുടനേ
തിയ്യിൽനിന്നത്തിനീക്കി
കയ്യോടേ പാർത്ഥനോടും കലരുചി കലരും
കാഞ്ചനത്തേരിലേറി-
ട്ടിപ്പോഴും മോദാൽ പടിഞ്ഞാട്ടധികജവമൊടും
സ്വതനായെഴുന്നള്ളിച്ചാൻ. 124

ആകുലമില്ലേ തേരതിൽ
വേഗം പായിപ്പിച്ചിട്ടമ്പോളർജ്ജുനനും
മാഴ്കാതേവമമന്ദം
ലോകാലോകംവരക്കരമെത്തിച്ചു. 126

ലോകാലോകംകടന്നു; രവിയുടെ രുചിയ-
ദ്രിക്കിലില്ലാതെയായി,
ലോകം നോക്കിസ്സുടംവരെച്ചൂഴും കരിനിറമാ-
ളുറിരുൾക്കൂട്ടമായി,
ആകപ്പോടേ കഴഞ്ഞീ കുതിരകൾ, വിജയൻ
തെല്ലു സംഭ്രാന്തനായീ,
ശ്രീകൃഷ്ണസ്വാമിയപ്പോൾ സ്മിതമൊടു സഖിയോ-
ടീപ്പോഴെന്തെന്നതായീ.

അപ്പോളർജ്ജുനൻ.

അയ്യോ മഹാവിഷമമീബ്ബഹളത്തിങ്കൽ
വയ്യാനമെന്തിന്നു മുകുന്ദ! പറഞ്ഞിടുന്നു
നിയ്യേ നമുക്കു ശരണം കരുണാകടാക്ഷ-
മയ്യോ നിലാക്കുക ഭവന്മുഖമൊന്നു കാണ്മാൻ. 127

അപ്പോൾ പുഞ്ചിരിതൂകി-
ക്കൊണ്ടോട്ട് ഗോപാലൻ മുറ്റും നമ്മോടായ്
കല്പിച്ചു കൂരിരുളും-
നിപ്പോൾ ഭിന്നിച്ചകത്തിവയ്യാനായ്. 128

പിന്നെ നമ്മുടയ കാന്തി തെല്ലെട്ട-
ന്നൊന്നു കാട്ടി ശതകോടിഭാസ്കരൻ

യന്നുകൂടിയ കണ്ണനെ,യപ്പൊഴ
ഖിന്നനായി വിജയൻ പ്രമോദയാൽ. 129

അപ്പോൾ അർജ്ജുനൻ:

ഇപ്പോഴുമില്ലൊരു ഫലം മമ കണ്ണുകൾക്കു
ചിൽപൂരുഷന്റെ തിരുമേനി തിരിച്ചു കാഴ്മാൻ
കെല്പോടുമിത്തിരി മിഴിക്കുക വയ്യ പൊട്ടി-
ട്ടപ്പാഴ്യോകമൊന്നിഹ കുറക്കുക കാന്തിപൂരം. 130

എന്നർജ്ജുനന്റെ മൊഴിയാൽ ഭഗവാന്റെ ദീപ്തി-
യൊന്നിജ്ജനത്തിൽ മൃദുവായി വരുന്ന കണ്ടു;
പിന്നെ പ്രഭാകരനെഴും പ്രഭപോലെയാക്കി
നന്ദിപ്പെട്ടത്തിയമൃതാംശുകചന്ദ്രനെ ഞാൻ. 131

അങ്ങനെ കാറ്റു പോന്നപ്പോൾ

ഗോവിന്ദസ്വാമിതൻനൽപ്പുകളോടു കിടയാഴ്ച-
ഭൂരികല്ലോലജാല-
ശ്രീവന്നീടുന്നൊരപ്പാൽകടൽ വെള്ളമെല്ലാ-
മ്പോടു കണ്ടായി ദൂരേ
ആവുന്നോരാദരത്താലവരതു വള്ളരെ-
കണ്ടു കൊണ്ടോടി, മേലേ
പോവുന്നേരത്തു കാണായിതു കനകമഹാ-
ശോഭമാം ദ്വീപമഗ്രേ. 132

വൈകുണ്ഠദേശമതിലായവർ വന്നിറങ്ങി
ശ്രീകണ്ടു വന്നതുള്ളമീപ്പുരി കണ്ടു കണ്ടു

വൈകുണ്ഠവീഥിമയരാമിവർ പോന്നു ഞാനും
കൂർമ്മകൊണ്ടു നിനന്നയിഹ കണ്ടരികത്തു വന്നേൻ. 133

എന്നാൽ അവരുടെ പിന്നാലെ നോക്കാം പോവാം.

(എന്നു രണ്ടാളും പോയി)

വിഷ്കംഭം കഴിഞ്ഞു.

---

(അനന്തരം ശ്രീകൃഷ്ണാർജ്ജുനന്മാർ തേരിൽ കേറി പ്രവേശിക്കുന്നു)

ശ്രീകൃഷ്ണൻ—

കണ്ടില്ലേ പാർത്ഥ! പാരം പുകൾപെരുകിടുമീ-
പ്പട്ടണം ശുദ്ധതങ്കം-
കൊണ്ടല്ലേ നോക്ക മണ്ണീസ്ഥലമതിലിടയിൽ
കല്ലു രത്നങ്ങളല്ലേ
വേണ്ടില്ലേ മറ്റു നോം കണ്ടവയിലിതുവിധം
ഭംഗിയെന്നല്ല ലേശം-
കൊണ്ടില്ലേ സാമ്യമേതാൻ സകലജഗതിയിൽ
സർവ്വവും നോക്കിയാലും. 134

അർജ്ജുനൻ—(നോക്കീട്ട്)

പാലാണിക്കടലത്രയല്ല കരയും
പൊന്നാണു രത്നവ്രജം-
ത്താലാണിങ്ങിഹ കല്ലുകൂടിയതിലും
പാർത്താലിതാണത്ഭുതം

കാമസൗഖ്യാദികളവർക്കു
കാമംപോലെ നടത്തുമെന്നാലും
ശ്രീമദനന്തശയനകൃപയാൽ
ക്ഷേമം മോക്ഷത്തിനുള്ളുമട്ടുണ്ട് 139

സംസാരദുഃഖമൊന്നുമനുഭവിക്കേണ്ടും

(രഥവേഗം നടിച്ചിട്ട്)

ഇവരെ കണ്ടുവോ?

വെള്ളപ്പുള്ളികളനതിരാം നിറമോട്ടു നീല-
പ്പുള്ളിപ്പുള്ളിപ്പുടവ നല്ലഴകോട്ടുടുത്തു
ഉള്ളംതെളിഞ്ഞു നിജകാന്തരൊടൊത്തു പാടി-
പ്പുള്ളിമാരംഗമിഴിമാർ സുഖമാർന്നിടുന്നു. 140

അർജ്ജുനൻ—(നോക്കീട്ട്)

ഇവരുടെ ശിരസ്സിലൊക്കെ പടം കാണുന്നുണ്ട്.
എന്നുതന്നെയല്ല,

പാട്ടുപാടുന്നനേരത്തി-
ക്കൂട്ടർ കാണുന്നില്ലഹോ
തിട്ടം കാതും കണ്ണുമൊന്നാ-
യിട്ടാവാമേവമായത. 141

ഇവരൊക്കെ അനന്തന്റെ വംശത്തിലുള്ളവരായിരി-
ക്കും, അല്ലേ?

ശ്രീകൃഷ്ണൻ—അതേ.

സൂര്യരശ്മിയിവർ കൊള്ളുകില്ലഹോ
ശൌര്യമുള്ള വകയാണുകേവലം.

അർജ്ജുനൻ—(ശ്രീപാദം)

ചലിക്കുമാനന്ദജലങ്ങളേററം—
ഒററലിക്കുമാക്കണ്ണിണ ചിമ്മിടാതെ
കലക്കമററീടിന ഭക്തിയോടു—
ജ്ജ്വലിക്കുമീ മാന്യരടുത്തുവല്ലോ. 150

(അടുത്തു ചെല്ലുകതന്നെ
(എന്നു രണ്ടാളും പോയി)

---

ആറാമങ്കം.

(അനന്തരം നാരദനും പ്രഹ്ലാദനും പ്രവേശിക്കുന്നു)

നാരദൻ—

കൊണ്ടൽവർണ്ണനൊടുമൊത്തു പാർത്ഥനെ—
കൊണ്ടുവന്നു ഹരി കൌശലത്തിനാൽ
വീണ്ടുമായവരെയൊന്നു കാണുവാൻ—
വേണ്ടിയെന്നതിഹ വേണ്ടതെത്രയും. 151

പ്രഹ്ലാ—

പൂർണ്ണാവതാരമയനായ മുരാരിയേയും
കർണ്ണാരിയേയുമഴകോടു രമാമണാളൻ
കർണ്ണംകവിഞ്ഞ മിഴികൊണ്ടൊരു നേർക്കു കാണ്മാൻ
തൂർണ്ണം വരുത്തിയതു നമ്മുടെ ഭാഗ്യമത്രേ. 152

സർവ്വകലാസമ്പൂർണ്ണനായ വിഷ്ണുഭഗവാനെ കാണ്മാ

ല്ലോ. ഇനിക്കു ശ്രീകൃഷ്ണനേയും അർജ്ജുനനേയും കാണ്മാ
ഉത്സാഹം വിഷ്ണുഭഗവാനെക്കാണ്മാനിലുള്ളതിനേക്കാൾ ഭക്തിയോ
വിശ്വാസമോ ഒന്നുമൊരു കാര്യവും തോന്നിയില്ല.

എന്നുതന്നെയല്ല;

ഇഷ്ടമേറ്റമിഹ കൃഷ്ണർ വന്നുക-
ണ്ടിട്ടു മോദമുളവായതെങ്കിലും
വിട്ടുപോയളവു കണ്ണു പോരയൊരു-
മട്ടു തെല്ലിട മലച്ചുനിന്നു ഞാൻ. 153

ആകട്ടെ, അവർ വിഷ്ണുഭഗവാനെ കാണ്മാനായിട്ടു
പോരയോ?

ഗരു—സാക്ഷാൽ വിഷ്ണുഭഗവാന്റെ മന്ദിരത്തിനു പ്രദക്ഷി
ണമായിട്ടു് അകത്തേക്കു കടന്നു. അത്രത്തോളം ഞാൻ
കൂടെ പോയിരുന്നു.

പ്രഹ്ലാ—ആട്ടെ, ഭഗവാനെ കാണുക കഴിഞ്ഞിട്ടവർ തിരി
യേ വരുമല്ലോ. അപ്പോഴും ഒന്നുകൂടി കാണാമല്ലോ, നോ
ക്കു് ആ വരവു നോക്കാൻ പോക.

(രണ്ടാളും പോയി)

വിഷ്കംഭം കഴിഞ്ഞു.

---

(അനന്തരം ശ്രീകൃഷ്ണനും അർജ്ജുനനും പ്രവേശിക്കുന്നു)

ശ്രീകൃഷ്ണൻ—

അതിലസന്മണിവെച്ചു പതിച്ച പൊ-
ന്മതിലു കാണുക കണ്മണി! ചുറ്റിലും.

ഇതു ലസിപ്പൂ ഗോപുരമങ്ങു നോക്കു
ക്ഷിതിയിലു വെണ്മകത്തു കടക്കയാൻ. 154

(ഗോപുരപ്രവേശം നടിച്ചിട്ടു്, നോക്കീട്ടു്)

ചാലേ കാണുന്നു സൌധോപരി നിരനിരവേ
നീലരത്നപ്രകാശം
ആലേ മിന്നുന്ന ശോഭാവലി ശശിയിലെഴും
നൽകളങ്കംപോലെ
കാലേ കാണുന്നു കാന്ത്യാ കളധൌതമണീ-
വക്ത്രപത്മങ്ങൾ മേലേ
ചേലേറും നൽകളങ്കേ വിലസുമമൃതബിം-
ബങ്ങൾ മിന്നുന്നപോലെ. 155

അമൃതബിന്ദുവിൽ വണ്ടുകൾപോലെയി-
ക്കമനിമാർ ചലദഞ്ചന നയനങ്ങളും
അമരനന്ദന! കാൺക ലസിപ്പതി-
ങ്ങമലമന്ദിരമത്ര മനോഹരം. 156

ഈ ഭവനത്തിലാണു് വിഷ്ണുഭഗവാൻ എഴുന്നള്ളിയിരിക്കുന്നതു്. (ചുററി നടന്നിട്ടു്) ഇതാ ഗരുഡൻ വരുന്നു.

(അനന്തരം ഗരുഡൻ വന്നു് ആചാരോപചാരങ്ങൾ ചെയ്യുന്നു)

കൃഷ്ണൻ—
അല്ലേ ഗരുഡ! ഭവാൻ പോയ
ചൊല്ലേണം ദേവനോടിവിടെ ഞങ്ങൾ
ചൊല്ലേറും നരസഖിയി-
ത്തെല്ലിപ്പോൾ കാത്തിടുന്നുവെന്നായി. 157

ഗരുഡൻ—അങ്ങിനെതന്നെ. (എന്നു പോയി രണ്ടാമതും പ്രവേശിച്ചിട്ട്)

ഉടൻ നിനക്കുംകൂടി നിങ്ങൾ വന്നി-
ട്ടടുക്കൽ നില്ക്കുന്നതു വിഷ്ണുവോടായ്
വെടിപ്പിലായിത്തിരുവുള്ളിലേറി-
ക്കിടക്കുമാറായറിയിച്ചു ഞാനും. 158

വന്നോട്ടേ ബഹുകാലമായിതവരെ-
ക്കാണ്മാൻ കൊതിക്കുന്നു ഞാ-
നിന്നോട്ടേ രസമായി നിർത്തരുത്തുടൻ
കൊണ്ടിങ്ങു വന്നീടണം;
എന്നോട്ടേ മറയലിഞ്ഞിട്ടും തിരുമന-
സ്സോടിങ്ങു കല്പിച്ചതേ
ചെന്നോട്ടേ പിതമൊടു ദേവനരുളും
മേടസ്സുകതേക്കിനി. 159

(എല്ലാവരും പുറത്തിനടക്കുന്നു)

(അനന്തരം ബ്രാഹ്മണശിശുക്കളോടും ശ്രീഭഗവതിയോടുംകൂടി അനന്തശയനത്തിന്മേൽ വിഷ്ണുഭഗവാൻ പ്രവേശിക്കുന്നു)

ശ്രീകൃഷ്ണനും അർജ്ജുനനും കണ്ടിട്ട് ഭക്തിയോടുകൂടി കാല്ക്കൽ ചെന്നു വീഴുന്നു.

വിഷ്ണുഭഗവാൻ—(പിടിച്ചെണീപ്പിച്ചിട്ട്)

എന്നാലീ മമ വീര്യമാകിയ പോ-
ന്മാരാണു ഭൂമണ്ഡല-
ത്തിന്നാകെപ്പിടിപെട്ട ഭാരമതിനു-
ക്കിത്തീർത്തതെന്നാകിലും

നന്നായ് നിങ്ങടെ ദേഹമൊന്നു വെളിവിൽ
കണ്ടേ സുഖംകൂട്ടവെ-
ന്നെന്നാലോചനകൊണ്ടുപായവഴിയാൽ
പാറിച്ചിതാണിങ്ങിനെ. 160

അല്ലേ പാർത്ഥ! ഭവാനെഴും ഗുണഗണ-
ത്താലേ പ്രസാദിച്ചവെ-
ന്നല്ലേ നാം പറയേണ്ടു മാധവ! ഭവാൻ
താനാണു ഞാനായതും
ചൊല്ലേറും പുകൾകൊണ്ടു പുണ്യമിനിയും
ലോകർക്കു നൽകാംപടി-
ക്കല്ലേ നിങ്ങടെ യാത്ര മേലിലധികം
നിങ്ങൾക്കു നന്നായ്വരും. 161

കൃഷ്ണൻ—(തൊഴുതുംകൊണ്ട്)

സൃഷ്ടിച്ചും മൂന്നുലോകം പുനരതു വിധിയാ-
മ്മട്ടു രക്ഷിച്ചുമന്തേ
പൊട്ടിച്ചീന്നുന്ന കോപാനലവിഷമതിനാൽ
സർവ്വവും സംഹരിച്ചും
മട്ടിച്ചരക്കാളുകളിക്കുന്നൊരു തവ കളിയാ-
ണൊക്കിലിന്നൊക്കെയെന്നീ
മട്ടിൽ ചിന്തിച്ചിടുന്നോർക്കശതിയൊരുവിധ-
ത്തിങ്കലും തങ്കുകില്ലാ. 162

അർജ്ജു—

മുക്തിക്കപ്പാൻപുരയിൽ പെരുത്ത വിഷയോ-
ന്മേഷക്കൊളുക്കൂട്ടവും
നീക്കിപ്പങ്കജനേത്ര! പഥ്യമിയലും
വൈരാഗ്യമോടൊത്തഹോ

യുക്തിപ്പെട്ട വിചാരമാമമൃതു സേവി-
ച്ചാദരത്താൽ മേൽ-
ഭക്തിമപ്പങ്കോടിയോതാഴുന്നൊരു മഹാത്മ-
നാക്കായ് നമിക്കുന്നു ഞാൻ. 163

വിപ്ര—(പുഞ്ചിരിയിടുന്നു)

ശ്രീദേവതി—(ചെറിയ കുട്ടിയെ എടുത്തിട്ട്)

അമ്മയ്ക്കു നിന്റെ പിറിക്കാണ്മതിനേറെ മോഹ-
മമ്മിഞ്ഞി നൽകിടുവതൊന്നു പിറിക്കുകുഞ്ഞി;
കാണ്മിക ചെല്ലു ചില പല്ലുകൾ വന്നതുമ്പി-
യുമ്മയ്ക്കു കുട്ടി തകനേ മുഖമൊന്നയത്തി. 164

(കുട്ടിയെ ഉമ്മവെച്ചു മുലകൊടുക്കുന്നു)

വിപ്ര—(ബ്രാഹ്മണപുത്രരോട്)

കേൾക്കേണമേ പ്രിയമെഴുന്ന കിടാങ്ങളേ! കൺ
നോക്കേണമേ ചരനമഹോ ജനനിക്കുമെന്നാൽ
ഇക്കണ്ടൊരാളുകളതിന്നിഹ നിങ്ങളെത്താൻ
കൊണ്ടുപോവതിനു വന്നിതു പോകയല്ലീ? 165

കുട്ടികൾ—

അച്ഛനമമ്മയുമുണ്ടോ
മെച്ചമൊടിഹ നിങ്ങൾവിട്ടു ഞങ്ങൾക്ക്
തീർച്ചയിവിടുന്നു പോകേ-
ണ്ടായ് ചൊല്ലരുതേ വിഷാദമർണതഹോ. 166

വേണ്ടാ വിഷാദമിഹ നിങ്ങടെ താതനേറെ-
ക്കൊണ്ടാടിടും ജനനിയൊത്തിഹ ഞങ്ങൾപോലെ.

ഉണ്ടാകയില്ലഴലൊരിക്കലുമിന്നിയെന്നു
വേണ്ടാ ഗുണങ്ങൾ വരുമൊക്കെയുമേല്ക്കുമേലേ.

കുട്ടികൾ—ഇവിടുന്നു പറഞ്ഞതൊക്കെ ഞങ്ങൾക്ക സന്തോഷം. അല്ലാതെന്താ കാട്ടണേ.

ഗരുഡൻ—(വിചാരം)

ഉണ്ണിയെ വിണ്ണവെട്ടത്തി-
ക്കണ്ണനെ തൽകനു കണ്ണനർജ്ജുനനൊട്ടു
തിണ്ണന്നേവമിവക്കാ-
യെണ്ണിപ്പൂണ്ണും കൊടുത്തു മധുവൈരി. 168

കുട്ടികൾക്ക വിട്ടുപോവാൻ വളരെ സങ്കടമുണ്ടെങ്കിലും ശ്രീകൃഷ്ണന്റെയും അർജ്ജുനന്റെയുംകൂടെ പോവാനുത്സാഹമുണ്ടെന്നു തോന്നുമവരുടെ മുഖംകണ്ടാൽ.

വിഷ്ണു—ഇങ്ങിനെ നിങ്ങളെയുള്ളിൽ-
തിങ്ങിന മോദത്തോടൊന്നു കണ്ടിടുവാൻ
ഭംഗിയിൽ നേടിയ ബോധമെ-
യങ്ങിഹ തന്നേമന്നൊഴിഞ്ഞു മമ ഭാരം. 169

കൃഷ്ണൻ—

ഉള്ള പാരിടമടച്ചു കാക്കവോ-
നള്ള ഭാരമിവിടേക്കിരിക്കവേ
കള്ളവാക്കുമൊഴികളേവമോതിയാൽ
കൊള്ളുമോ മനസി നാഥ! ഞങ്ങടെ? 170

അർജ്ജു—

ഇനിക്കു ഞാൻ നല്ലൊരു കേമനെന്നും
നിനയ്ക്കിലില്ലന്നൊരു വീരനെന്നും
കനക്കെ മദ്ഗർവ്വു വളർന്നതെല്ലാ-
മിനിക്കിടയ്ക്കില്ല നശിച്ചുപോയി. 171

(വിഷ്ണുവും കൃഷ്ണനും പുഞ്ചിരിയിടുന്നു)

ഗരുഡൻ—(വിചാരം) ഇതുംകൂടിയുണ്ടല്ലേ കുട്ടികളെ കൊണ്ടുവരുമ്പോഴും ഭഗവാന്റെ ഉള്ളിൽ.

ശുദ്ധവങ്കത്തമൊട്ടും നമുക്കമീ-
ബുദ്ധി ലേശമുദിച്ചതില്ലഹോ!
ഇത്രയെന്തിനൊരത്ഭുതം ജഗൽ-
കർത്തൃമായയറിയുന്നതാരഹോ. 172

കൃഷ്ണൻ—

പിരിഞ്ഞുപോയ് ഞങ്ങളതെന്നിരിക്കിലും
പരം ജഗന്നായക! നിങ്കരാംബുജേ
നിറഞ്ഞിടും നൽകൃപകൊണ്ടിടക്കിടെ-
ക്കുറഞ്ഞൊരോർമ്മയ്ക്കൊരപേക്ഷയുണ്ടു മേ. 173

വിഷ്ണു—അങ്ങിനെതന്നെ.

ശ്രീഭഗവതി—

വൈദർഭിയെന്നു വെളിവായൊരു പേരുവച്ചു
ഭേദപ്പെടുത്തിയൊരു നമ്മുടെ ശക്തിയേയും
സാദം വെടിഞ്ഞു യദുപുംഗവ! കാണുവാനായ്
മോദം നമുക്കു കലരാതമരുന്നതല്ല. 174

പക്ഷെ അങ്ങിനെഒക്കെ കൊണ്ടുവരാൻ ബുദ്ധിമുട്ടല്ലേ
എന്നുവിചാരിച്ചു സാഹസിക്കാതിരിക്കേ.

അർജ്ജു—
ദിവ്യമതാകും മിഴിയാൽ
സർവ്വം കാണുന്ന നിങ്ങളീവണ്ണം
വ്യക്തതയൊട്ടുമകലുന്നതു—
നിർവ്യാജക്കളിയിലുള്ള പകഭേദം. 175

വിഷ്ണു—എന്നാലങ്ങിനെയാകട്ടെ. താമസംകൂടാതിനി നിങ്ങളെ തിരിയെ വന്നുകാണ്മാൻ കാത്തിരിക്കണം.

മാനുഷവേഷം പൂണ്ടതി-
മാനുഷമാം കീർത്തിതീർത്ത നിങ്ങളിനി
താനേ നമ്മോടു ചേരുമോ.
മാനനം വഴിയെ ഞാൻ വരുത്തീടാം. ... 176

എന്നാൽ ചെല്ലു.

(പ്രദക്ഷിണംവെച്ചു നമസ്കരിച്ചു ശ്രീകൃഷ്ണാർജ്ജുനന്മാർ പോയി)

വിഷ്ണു—ഇവരെക്കാണ്മാൻ കൊതി മമ
കവിയുന്ന മനസ്സിലായതുനിമിത്തം
ജവമോടനുയാത്രയെന്നൊരു
കബളത്തോടൊന്നുകൂടി നോക്കട്ടെ. 177

(എന്നു ശ്രീയോടും ഗരുഡനോടുംകൂടിപ്പോയി)

ആറാമങ്കം കഴിഞ്ഞു.

---

ഏഴാമങ്കം

(അണിയറയിൽ)

തന്മക്കളെത്രമോദമോടൊക്കെയും രഥത്തിൽ
ചെമ്മേ കരേറി വിജയൻ ഹരിയോടുകൂടി
ഉന്മോദമോടിഹ വരുന്നിതെന്നു കേട്ടി-
ട്ടുന്മോഹമോടിത വരുന്നു ധരാസുരേന്ദ്രൻ.

(അനന്തരം ബ്രാഹ്മണൻ പ്രവേശിക്കുന്നു)

ബ്രാ—ഇതെന്തൊരത്ഭുതമാണ്? മക്കളെയൊക്കെക്കൊണ്ടർജ്ജുനൻ വരുന്നുവെന്നു കേട്ടിട്ടും ഇവളിന്നെ ഇളച്ചിരിക്കയാണ്. വേഗം വരുതേ.

ഭാര്യ—(പ്രവേശിച്ചിട്ട്)

പാരം പെരുത്തു പതറുന്ന രസം നിമിത്തം
ചോരുന്നൊരശ്രു പൊഴിച്ചയ്ക്കിഴി കാണ്മതില്ല;
നേരേ നടക്ക വിഷമം മമ ചെന്ന ദിക്കിൽ
ചേരട്ടെയെന്നു കരുതീട്ടു നടക്കുന്നു. 179

(എന്നു ചുററിനടന്നു ഭർത്താവിന്റെ മേൽമുട്ടുന്നു)

ബ്രാ—അല്ലേ അർജ്ജുന! നന്നായ്വരും.

(എന്നു ഭാര്യയെ അനുഗ്രഹിക്കുന്നു)

(അനന്തരം അർജ്ജുനനും ശ്രീകൃഷ്ണനും കുട്ടികളും പ്രവേശിക്കുന്നു)

ബ്രാ—(സന്തോഷാശ്രു തുടച്ചുനോക്കീട്ട്)

സന്തോഷം സഹിക്കവയ്യാതെ മോഹാലസ്യപ്പെട്ടു വീഴുന്നു.

അർജ്ജുനൻ—(ചെന്നു പിടിച്ചുവാങ്ങീട്ട്)

അല്ലേ തപോമയനിധേ! തവ പുത്രനേത്താ-
നില്ലെങ്കിലഗ്നിയതിൽ വീഴുവനെന്നുരച്ച
ചെല്ലുമൊഴി ഹരി തട്ടത്തഥ വിഷ്ണുലോക-
ത്തുല്ലാസമോടനുനയിച്ചു നയിച്ചു നമ്മെ. 180

അവിടെ വിഷ്ണുഭഗവാന്റെ അടുക്കൽ ശ്രീഭഗവതി
യും ഭഗവാനും ലാളിച്ചുകൊണ്ടീകുട്ടികളെ കണ്ടു.

ഹരിതാൻ കൃപകൊണ്ടിനിക്കു തന്നാൻ
വീരരോടും ത്വദപത്യമിങ്ങു പത്തും;
തരമോടിതു ഞാൻ ഭവാനു തന്നേൻ
പരമാശ്ചര്യമൊടൊത്തു വാങ്ങിയാലും. 181

ബ്രാ—(സന്തോഷംകൊണ്ടിടനെഞ്ഞു പൊട്ടിക്കൊണ്ട്)
അങ്ങിനെതന്നെ (എന്നു പാതിയോളം പറഞ്ഞു കണ്ണു
കാട്ടുന്നു)

കൃഷ്ണൻ—(വിചാരം)

ഒന്നാമനായ മകനേ വിജയൻ പിടിച്ചു
തന്നാലെയെടുത്തവനിദേവനു നൽകിടുമ്പോൾ
നന്ദ്യാ ഭവാനു ഗുണമാമിനി മേലിലെന്നു-
മെന്നായി ദ്വിജൻ തലപിടിച്ചു പറഞ്ഞിടുന്നു. 182

ബ്രാഹ്മണൻ ഭാര്യയുടെ കയ്യിൽ കൊടുക്കുന്നു. ഇവർ രണ്ടാ
ളുടേയും സന്തോഷമെന്തു പറയേണ്ടു.

രണ്ടാമത്തെസ്സുതനെ-
ക്കൊണ്ടാപ്പാർത്ഥൻ കൊടുത്തിട്ടനേരം
കൊണ്ടാടി ദ്വിജനെന്നും
മിണ്ടാതെ രസിച്ചുതന്നെ നിൽക്കുന്നു. 183

പിന്നെ മേടിച്ചു കുറച്ചുകഴിഞ്ഞിട്ടു ഭാര്യയുടെ കയ്യിൽ കൊടുക്കുന്നു.

മൂന്നാമനെശ്ശശികുലേന്ദുവതായ പാർത്ഥ-
ന്നാർന്നാണ്ടിട്ടും രസമറിഞ്ഞു കൊടുത്തിട്ടപ്പോൾ
നന്നായ്ച്ചിരിച്ചു കുളുർകുമ്പ കലുക്കിട്ടുന്ന
ധന്യാശയൻ ധരണീവാനവനാദരിച്ചു. 184

പിന്നെ ഭാര്യയുടെ കയ്യിൽ കൊടുക്കുന്നു.

നാലാമത്തെസ്സുതനതി
കോലാഹലമോടു കളിച്ചുനില്ക്കുമ്പോൾ
ചാലേ പാർത്ഥനഭീഷ്ടം-
പോലേ നൽകുന്നു മന്നിൽവാനവനായ്. 185

ഏ! ഏ!! ഈ വിദ്വാൻ സന്തോഷത്തിന്റെ ശക്തികൊണ്ടു കുട്ടി കയ്യിൽനിന്നു താഴത്തു വീണതറിഞ്ഞില്ല. ഭാഗ്യം; ഭാര്യ അപ്പോഴേക്കും പിടിച്ചു.

അഞ്ചാമനാകും മകനെപ്പിടിച്ചു
തഞ്ചാലവേ കയ്യിലെടുത്തു പാർത്ഥൻ
അഞ്ചാതെ വിപ്രനു കൊടുത്തിടുന്നു,
സഞ്ചാരമായ്വിപ്രനു മോദശക്ത്യാ. 186

എന്നല്ല, (സ്വഗതം)

ചെമ്മേ മകനെയെടുത്തിവ-
ന്നമ്മാനക്കളി കളിച്ചിടുന്നല്ലോ;
സമ്മാനമേകിടണമി-
സ്സന്മാനസന്നാമിവന്നു പാർത്ഥ! ഭവാൻ. 187

അർജ്ജു—അങ്ങിനേതന്നെ. എന്ന് ആറാമത്തെ പുത്രനെ കൊടുക്കുന്നു.

കൃഷ്ണൻ—(വിചാരം)

ആറാമനാം പുത്രനെയങ്ങെടുത്തു-
ക്കൂറോടു വിപ്രൻ കുളുർകുമ്പ ചേർത്തു
സൈസാരം കളിപ്പിച്ചു കൊടുത്തിടുന്നു
ദാരങ്ങൾകയ്യിൽ ദളിതപ്രമോദം. 188

(ഭാര്യ സന്തോഷത്തോടുകൂടി മേടിക്കുന്നു)

ഏഴാമനായ മകനെപ്പരിചോടു പാർത്ഥ-
ന്നൂഴീസുരന്റെ കരതാരിലണച്ചിടുമ്പോൾ
ചാഴായ്ച്ചിരിച്ചിഹ ചിരിച്ചു കിതച്ചു നന്നെ-
ക്കേഴുന്നു മോദമതിനാലവനീസുരേന്ദ്രൻ. 190

എട്ടാമത്തെപ്പുത്രനെദ്ദേവരാജ-
ന്നിഷ്ടം കൂട്ടും നന്ദനൻ നൽകിടുമ്പോൾ
സ്പഷ്ടം തുള്ളിത്തുള്ളി നന്നായ്ച്ചിരിച്ചു-
മ്മട്ടിൽ താഴത്തൊന്നിരിക്കുന്നു വിപ്രൻ. 199

എന്നതന്നെയല്ല,

എടുത്തു മേല്പോട്ടു കുതിച്ചുചാടി-
ക്കുട്ടത്തൊരാപ്രീതിയെപ്പോറാതെകണ്ടു
കുടസ്തനിക്കായ് മുല നൽകുവാനാ-
യ്യെട്ടുത്തിട്ടുന്നതു തിരിഞ്ഞുനിന്നും. 191

ഈ കുട്ടിയുടെ മുലകുടി മാറ്റം എന്നുള്ളതൊന്നും ഈ വിദ്വാനറിയുന്നില്ല. ഭാര്യയും ഈവിദ്വാനും ചേർന്നതുതന്നെ. മുല കൊടുത്തുനോക്കുന്നുണ്ട്. പക്ഷെ കുട്ടി കുടിക്കുന്നില്ലെന്നേയുള്ളൂ.

ആദ്യം താൻ യദുനാഥനുള്ള സഭയിൽ
ചത്തിട്ടു കണ്ടെത്തിയ-
പ്പൃഥ്വീദേവനവന്റെ ബാലനെക്കരുതുകമോ-
ടൊത്തൊന്നെടുത്തർജ്ജുനൻ
മുത്തിപ്പുഞ്ചിരിയിത്തിരിക്ക പൊഴിയി-
ച്ചിച്ചിട്ടു വിപ്രേന്ദ്രനായ്
പ്രീത്യാ വാങ്ങിട്ടു കൊമ്പതാം മകനെയ-
ന്നോക്കുന്നു പാകാരിജൻ. 193

ബ്രാഹ്മണനവനേ വാങ്ങി
ബ്രഹ്മാനന്ദം ലഭിച്ച രസമോടേ
നമ്മുടെയരികേ ചേർത്തി-
ട്ടമ്മേയെന്നോട്ടു വിളിച്ചുകാട്ടുന്നു.

(സ്പഷ്ടം)

ഇപ്പുത്രനാണേറിക ചത്തു കിടാങ്ങളും തേ
കയ്യാരവാനൊരുവിധം നിരൂപിക്കിൽ മൂലം;
ഇപ്പാർത്ഥനിശ്ശിത്രുവിമനെഞ്ചുത ചത്തുകണ്ടു-
ന്നപ്പൂവിൽ വന്ന കൃപകാരണമാകയാലേ. 194

ബ്രാ—(ചിരിച്ചിട്ട) ശരി, ശരി: ഇങ്ങിനെ ഒരു ഗുണംകൂടി യുണ്ടീമകന്. നല്ല ജാതകമാണെന്നാണ് തോന്നുന്നത്.

കൃഷ്ണൻ—(വിചാരം) ഈ കുട്ടിയെ എടുത്ത് അർജ്ജുനന്റെ കയ്യിൽ കൊടുക്കതന്നെ എന്ന് എടുത്തുകൊടുക്കുന്നു.

അർജ്ജു—(മേടിച്ചിട്ട്)

ചിരിക്കുവാൻ വേണ്ട വലിപ്പമില്ലീ-
യെരക്കിടാവിന്നുടനെങ്കിലും കേൾ
സ്ഫുരിച്ചിടുന്നു രസമാനനത്തിൽ
കുറച്ചൊരീച്ചുണ്ടു വിടുക്കമൂലം. 195

എന്നു പറഞ്ഞു ബ്രാഹ്മണന്റെ കയ്യിൽ കൊടുക്കുന്നു.

ബ്രാ—ചിരിച്ചു സന്തോഷം സഹിക്കവയ്യാഞ്ഞിട്ടു താഴത്തു വീഴുന്നു.

കൃഷ്ണൻ—(വിചാരം) ആവൂ! കുട്ടിക്കൊന്നും തരക്കേടു പറ്റീല്ല ഇയ്യാളുടെ വയറ്റത്തു പറ്റിക്കിടക്കകൊണ്ട്.

കുഞ്ഞൻ രസിച്ചു നൽകും
സന്തോഷാൽ കുട്ടിയേയതെന്നാലും
താന്താൻ പതിക്കിടാവിനെ-
യേന്തും സംഭ്രാന്തിയോടെടുക്കുന്നു. 196

ബ്രാഹ്മണൻ സന്തോഷംകൊണ്ടതറിയുന്നില്ല.

കുറച്ചു ശ്വാസിച്ചിട്ടു കുട്ടിയെ കാണാഞ്ഞിട്ട് അയ്യോ എന്റെ കുട്ടനെവിടെപ്പോയി എന്നു ഭാര്യയുടെ കയ്യിൽ നോക്കീട്ട് ആവൂ. ഞാൻ കുറെ പേടിച്ചു.

ഭാര്യ—(ബ്രാഹ്മണനോട് സ്വകാര്യമായിട്ട്)

ഇത്രയൊക്കെ ഉപകാരംചെയ്ത അർജ്ജുനനോടും ഭഗവാനോടും ഇവിടുന്നെന്താ സന്തോഷംകൊണ്ടൊന്നും പറയാഞ്ഞത്?

ബ്രാ—

അല്ലേ തരുണി! നമുക്കീ-
വല്ലാത്തുള്ളോരു വലിയ സന്തോഷത്താൽ
ചൊല്ലാവല്ലിമെന്നേ-
ന്നില്ലാ തന്റേടമായതറിവില്ലേ? 197

ആകട്ടെ, ഇനി ഒക്കെ പറഞ്ഞുകളയാം.

(അർജ്ജുനന്റെ അടുക്കൽ ചെന്നിട്ടു ശിരസ്സിലനുഗ്രഹിച്ചുംകൊണ്ട്)

ഭവല്പ്രസാദം കലർന്നു സാക്ഷാൽ
ഭവല്പ്രഭാവത്തിനൊരന്തമുണ്ടോ!
തവ പ്രഭോ! കീർത്തികളിന്നിമേലിൽ
കവിപ്രവീരർക്കു സ്തുതിക്കു കൊള്ളാം. 198

എന്നുതന്നെയല്ല, ഈ മഹാസന്തോഷത്തോടുകൂടെ ഞാനങ്ങേ ഒന്നനുഗ്രഹിക്കുന്നു.

അങ്ങയുടെ നാമമെല്ലാം
മംഗളമെന്നായ് ഭവിച്ചിടുമപക്ഷ
ഇങ്ങിനെയനവധി സന്തതി
തിങ്ങിന രസമോട്ടു വളർന്നു വരുമെന്നും. 199

(ശ്രീകൃഷ്ണന്റെ നേരെ തിരിഞ്ഞിട്ടു്)

ഗോവിന്ദ! നിൻകരുണ കേവലമൊന്നുകൊണ്ടോ-
ജീവന്നുമതൊക്കെയറിവുണ്ടതിനിക്ക മുമ്പേ,
ശ്രീവന്ദ്യനാകിയ ഭവാനിനി മേല്ക്കുമേലെ
ശ്രീവന്നിടും,

(വിചാരിച്ചിട്ടു്)

മമ വചസ്സിതിനെന്തിനെന്നാൽ.

സജ്ജനപാലനമീവിധ-
മർജ്ജനസഖനാം ഭവാൻ കഴിച്ചെന്നാൽ
ഇജ്ജനമൊന്നോ കഴിയു
മർജ്ജനമെന്യേ പുകഴ്ത്തി വാഴ്ത്തീടാം. 201

കൃഷ്ണ—നിങ്ങളെപ്പോലെയുള്ള മഹാബ്രാഹ്മണർ സ്തുതിക്കുന്നേ തമ്മുതും, ശകാരിക്കുന്നേതു വിഷയുമാണല്ലോ. അതു കൊണ്ടു്,

മഹാന്മാർ നന്നെന്നു തോന്നുന്നതിന്നായ-
മഹാമോദമോടും തുനിഞ്ഞീടുവൻ ഞാൻ,
മഹീദേവമൌലേ! ഭവാൻപോലെയുള്ളോ-
ർക്കഹീനപ്രസാദം ജനിക്കുംവിധത്തിൽ. 202

ബ്രാ—(മക്കളെ മകൾക്ക് ഏന്നക്കീട്ടു)

(ശ്വേതാമയത്തെ മകനെ എടുത്തിട്ടു ഭാൎയ്യയെ കാണിച്ചുംകൊണ്ടു്)

കുഞ്ഞിക്കുട്ടാ! കുട്ടി, നീയാണിവണ്ണം
രഞ്ജിപ്പോടും കാൎയ്യമൊപ്പിച്ചതെല്ലാം;
മഞ്ജുശ്രീമൽകീൎത്തിയോടും, വിശേഷം
ഭഞ്ജിക്കാതേ മംഗളം വന്നിടും തേ. 203

(എന്നൽഗ്രഹിക്കണം)

കൃഷ്ണൻ—(അൎജ്ജുനനോടു) ഇനി ഞാനെന്താണു അങ്ങേക്കുള്ള സഹായം ചെയ്യേണ്ടതു?

ചിന്തും ശശാങ്കകുലവംശമണേ! ഭവാന്നു
സന്തോഷമാമെങ്ങ്വിധം സകലം ശ്രമിപ്പാൻ
സന്താപമില്ലയി സദാപി സഹായിയെന്നോ-
ൎത്തെന്തെങ്കിലും പറക ഞാനതു നേരെയാക്കാം. 204

അൎജ്ജു—വിപ്രേന്ദ്രനാത്മജരെയമ്പൊടു കിട്ടി, ഞാനും
ക്ഷിപ്രം കഴിച്ച ശപഥം ഖര നേരെയായി;
ഇപ്പോൾ ഭവാനൊരുവിധം കൃപചെയ്തുമൂലം
ഒപ്പിച്ച മാധവ വിഭോ! പരിപൂൎണ്ണമായി.

ഇനിയും വല്ല വിപത്തും
തനിയേ വന്നാലതൊന്നൊഴിച്ചിടുവാൻ
കനിയുംപടിയങ്ങേറ്റിതു
സുനയനിധേ! വേണ്ടതില്ലൊന്നും. 206

എന്നാലുമിതിരിക്കട്ടെ

ഭരതവാക്യം.

സജ്ജനമിഹ സൽകഥകൊ–
ണ്ടർജ്ജനമാം കീർത്തി ചേർത്തു വാഴട്ടെ
ദുർജ്ജനമൊഴിയട്ടേ, ഭുവി
മജ്ജനനീശൌരി ദേവി കനിയട്ടെ.

(എല്ലാവരും പോയി)

ഏഴാമങ്കം കഴിഞ്ഞു.

---

൧൦൭൨–ത്തുലാം ൩൦–ംനു കാലത്തു ൭ മണിക്കു തുടങ്ങി രാത്രി ൭ മണിക്കു അവസാനിപ്പിച്ചു.

# ദ്വിതീയാക്ഷരപ്രാസം

രണ്ടാംവർണ്ണം പ്രാസം
കൊണ്ടാടി പ്രൌഢികാട്ടണമെന്തു ധർമ്മം
കണ്ഠാമണിയില്ലക്കി-
ക്കൊണ്ടാക്ഷേപിച്ചിടുന്നു പുതിയ ചിലർ. 1

'ഇതു മാററിവെച്ചുവെന്നാൽ
പ്പുതുമാതിരിയർത്ഥപുഷ്ടിയുണ്ടാക്കാം?
കുതുകത്തൊടിപ്രകാരം
ചതുരന്മാരർത്ഥലുബ്ധർ പറയുന്നു. 2

'അർത്ഥത്തിനെന്തു ദോഷ,മ-
നർത്ഥം പ്രാസത്തിനാലെ വരുമെന്നോ?
വ്യർത്ഥവിചാരമിതെന്നു സ-
മർത്ഥന്മാരോയതിന്നെതിർക്കുന്നു. 3

പലതും ദൃഷ്ടാന്തപ്പടി
സലക്ഷണം പ്രാസമൂലദോഷങ്ങൾ
സുലഭം കാണിക്കുന്നു
സുലളിതകൃതി കണ്ട പൂർവ്വപക്ഷക്കാർ. 4

'പ്രാസത്തിനല്ല ദോഷം
പ്രാസത്തിൽ ക്കൈക്കുഴക്കമില്ലാതേ
വാസന പിഴച്ചവർക്ക് ദു-
രാസദമായെങ്കിലാക്കതിൽക്കുററം? 5

തഞ്ചമറിഞ്ഞ കവീശ്വരർ
കുഞ്ചൻ, തുഞ്ചൻ തുടങ്ങിയ മഹാന്മാർ

# ഉദയസിംഹൻ

പല മന്നവരുള്ള രാജപുത്ര-
സ്ഥലമാകുന്ന പരന്ന പാരിടത്തിൽ
ബലമേറിന സംഗരാമസിംഹ-
ന്നില 'മീവാറി'നധിപനായ് വിണ്ണു. 1

ഗതികെട്ട കുലത്തിലുത്ഭവിച്ചും-
ക്ഷിതിഭൃത്തിൻ ഗൃഹദാസനായൊരുത്തൻ
പ്രതിപത്തിവഴിക്കു കിട്ടുമല്ലേ-
ന്നതി സാധിച്ചിതു സാധു ബാണവീരൻ. 2

പണവും, പടുഭാവവും, പലർക്കും
പ്രണയം തോന്നുമവസ്ഥയും, നടപ്പും
ക്ഷണമായവനൊത്തു രാജസേവാ-
ഗുണമെന്തൊക്കെയൊരാൾക്കു ചെയ്യില്ല. 3

പരമുദ്യമശാലി കൃത്യനിഷ്ഠാ-
പരനായ് നിന്നു മുറയ്ക്കു ബാണവീരൻ,
നരനാഥനു തൃപ്തിനേടിനേടി-
സ്ഥിരമാം മന്ത്രിപദത്തിലോളമെത്തി. 4

സചിവോത്തമനായി നിന്നമായം
ശുചിയാം മട്ടധികാരവും നടത്തി;
പ്രചിതപ്രണയം നൃപന്റെ ചേത-
സ്സുചിതംപോലെ ഹരിച്ചു പാട്ടിൽവെച്ചു. 5

ഹൃദയപ്രിയയായ പത്നിയൊപ്പോയ്
സദയസ്നേഹനിധാനമക്കലത്തിൽ
'ഉദയൻ' നൃപനങ്ങൊരുണ്ണി നാട്ടാ-
ർക്കുദയത്തിന്നുയരുന്ന ബാലചന്ദ്രൻ. 6

അവനിൽക്കനിവാർന്നു,മിങ്ങു ദീർഘ-
മവനിക്കാരുടെ ഭാഗ്യശക്തിയാലും,
അവനീപതി ജീവിതം വെടിഞ്ഞു വ-
ള്ളുവനാട്ടിലിങ്ങിതൊട്ടുകാലം. 7

മകനെസ്സചിവൻറെ പക്കലേല്പി-
ച്ചകമേ ദൈവവിചാരമോടൊടുക്കം
സകലത്തിലുമാശ വിട്ടു നമ്മൾ-
ക്കകലത്താം പദമാർന്നു പാർത്ഥിവേന്ദ്രൻ. 8

അഴലാണ്ടൊരു നാട്ടുകാരെ മുന്ന-
ട്ടുഴപ്പുതുള്ളവിധം ഭരിച്ചു മന്ത്രി
അഴകേറിടുമക്കുമാരനേയും
പഴമക്കാരി വളർത്തി പോന്നയമ്മ. 9

ഒരു ബാലകനുണ്ടവർക്കുമുണ്ണി-
ത്തിരുമേനിക്കു സമാനമാം വയസ്സിൽ
ഇരുപേരെയുമൊന്നുപോലെ നോക്കി-
പ്പെരുമാറീ സമവൃത്തിയായ ധാത്രി. 10

പതിവാണിതു ബാണവീരനൊപ്പ-
പ്പതിബാലൻറെയടുത്തു ചെന്നു കാണും

അതിവത്സലഭാവമോടു വേണ്ടു-
ന്നതിനെല്ലാമൊരു ദൃഷ്ടിവെച്ചുപോരും. 11

ഒരുനാൾ നരനാഥനപ്പോളല്ലെങ്ക-
ണ്ടൊരു ചാതുര്യമിയന്നിരുന്ന മന്ത്രി
വരുമപ്പോൾ വിശാലമാക്കുമാതെ-
ത്തെരുവിൽക്കൂടി മനോരഥം നടത്തി. 12

'അരചന്റെ ദയോദയത്തിൽ മേന്മേ-
ലരമുദ്യോഗമിയന്നുയർന്നൊരീ ഞാൻ
ചിരമൂഴിഭരിച്ചുവന്നു ദൈവം
നരയാത്തനിന കീഴടങ്ങിനിന്നു. 13

ഇനിയിങ്ങിനെയെത്രകാലമുണ്ടോ
തനിയേ നമ്മുടെയായ രാജ്യഭാരം;
കനിയേണ്ടൊരു തമ്പുരാൻ മുതിർന്നാൽ-
ക്കനിയേണം തലയെന്നു തീർച്ചതന്നേ. 14

ഇരുനാലുവയസ്സു ചെന്നിട്ടുണ്ണി-
ത്തിരുമേനിയ്ക്കിനിയെട്ടുകൂടിയായാൽ
ഒരു മാറ്റമെടുക്കുമെന്റെ ഭാഗ്യ-
പ്പെരുമാളങ്ങിനെയായിരിക്കുമല്ലോ? 15

കരുതേണമെനിക്കു മാർഗ്ഗമൊന്നു-
ണ്ടരുതേ ദുഷ്ടവിചാരമെന്മനസ്സേ!
പൊരുതേണമിടഞ്ഞ ദൈവമായി-
ട്ടുരുതേജസ്സോടു പൌരുഷം ജയിക്കും'. 16

ഇതു മുമ്പു നിനച്ചുവെച്ചിരുന്നാ-
ച്ചതുരസ്ത്രീമണിയായ പൊന്നു ചൊന്നാൾ:— 22

'ഒരു ജീവി ജനിക്കിലന്നു ദൈവം
കരുതീട്ടുണ്ടവനുള്ള മൃത്യുകാലം;
ഒരുലേശമിതൊന്നു മാറ്റിവെയ്ക്കാ-
നരുതാർക്കും, വിഫലം മനുഷ്യയത്നം. 23

അതിനീചനമാത്യനേകനല്ലോ
ക്ഷിതിഭൃൽബാലവധം നടത്തിടുന്നു?
അതിനിന്നു തരംവരില്ല ഞാനി-
ച്ചതിപറ്റാത്തവിധം തിരിച്ചുവെയ്ക്കും. 24

നൃപബാലകനില്ല ജാതകംകൊ-
ണ്ടപമൃത്യുഭയമെന്നു കണ്ടിരിപ്പു;
അപരന്നിതു പറ്റിയാലുമുണ്ണി-
ക്കപരാധക്രിയ ചെയ്കിലേല്ക്കയില്ലാ. 25

സ്വയമേ നിജപുത്രനെക്കടത്തി-
ബ്ഭയമേതെങ്കിലുമിന്നു ഞാനൊഴിപ്പൻ;
നയമേറിന രാജപുത്രർ, ചിത്തം
മയമേറുംപടി രാജഭക്തികാട്ടും.26

നവധാർമ്മികനാർഹഷാവണിക്കിൻ-
ഭവനത്തിൽ ക്ഷിതിപാലബാലനേ നീ
ജവമോടൊളിവായണച്ചു നില്ക്കേ-
ണ്ടവനംചെയ്തിടുമായവൻ സുശീലൻ. 27

ഉടനിയ്യാൾ കൊട്ടയിൽച്ചവററിൻ-
പടലംകൊണ്ടു മറച്ചു കൊണ്ടുപോയ്യോം
നടയിൽച്ചില കാവലാളർ നില്ക്കു-
ന്നിടയിൽക്കൂടി നടന്നു നിർവ്വിശങ്കം. 28

നരനാഥകുമാരകൻ കിടക്കും
പരമപ്പട്ടു വിരിച്ച മെത്തയിന്മേൽ
തരസാ മമതന്റെ കിടാവിനെക്കിടത്തും,
മരണം പരകിലായവൻ കൃതാർത്ഥൻ. 29

ഇഹ രാജകുലത്തിൽനിന്നു പോരെൻ-
ഗൃഹജന്മാർ പതിവായ് ബ്ഭുജിച്ചിരുന്നു;
മഹനീയമഹീശജീവനിന്നെൻ-
മഹനീജ്ജീവിതനാശമാണു യുക്തം’. 30

ഇതി ധൈര്യമിയന്നു പറഞ്ഞ ചൊല്ലു-
ന്നതിനേക്കേട്ടു പെർത്തുവോൻ പകച്ചു;
‘മതി, നിൽക്കരുതെ’ന്നു പാഞ്ഞു ശാസി-
ച്ചതിവേഗം സ്വയബാലനെക്കടത്തി. 31

അതു ചെയ്തുടനാത്മപുത്രനെത്താൻ
പുതുമെത്തപ്പുറമായതിൽക്കിടത്തി.
മതദുഷ്ടനമാത്യകാലനെത്തു-
ന്നതു കാത്തങ്ങിവളാധന്യയാളു കിടന്നു. 32

ഖലഘാതകനങ്ങു ക്കൂളിട്ടാം
നരകം കാട്ടിടുമർദ്ധരാത്രിയായി

വിരസം വിലസും വിളക്കു മങ്ങി
മരണക്കാഴ്ച മറച്ചിടും പ്രകാരം. 33

പടലം പദപാതശബ്ദമെന്യേ
കടുകട്ടാരമെടുത്ത ദുഷ്ടമന്ത്രി
നെടുവാതിൽ തുറന്നകത്തു കേറി;
നെടുവീർപ്പുകളപ്പോളടക്കി നോക്കി പിന്നെ. 34

ശിശുവിന്നുടെ നെഞ്ചു നോക്കിയുംകൊ-
ണ്ടശുഭക്കാരനിറക്കിയായുധത്തെ —
പിശുനക്കിതിനുള്ളിലീഷലുണ്ടോ —
പശുമാരം ശിശുമാരണം നടത്തി. 35

അവളേറ്റമടക്കി നോക്കിയാലും
നവദുഃഖത്താലുയർന്നിതാർത്തനാദം,
അവനാനിലയിൽപ്പരിഭ്രമിച്ചു
ജവമോടോടിയൊളിച്ചു കൂരിരുട്ടിൽ. 36

കരയാറഴലാഴിയാണ്ടുറക്ക-
ക്കരയും ധാത്രി മുഴക്കമൊച്ച കേൾക്കെ
തിരമാലകൾപോലെ വന്നടിഞ്ഞു
തരസാ രാജഗൃഹത്തിലേക്കു ലോകർ. 37

ഒഴുകും രുധിരം പുരണ്ടതെല്ലാം
കഴുകിത്തേച്ചുകളഞ്ഞു മന്ത്രിതാനും
മുഴുകുന്ന പരിഭ്രമത്തൊടല്പം
വഴുകിച്ചെന്നു ജനത്തിരക്കിനുള്ളിൽ. 38

മൃതബാലകനെജ്ജനങ്ങൾ നോക്കി-
ക്കൃതഹാഹാരവമൊത്തു തിങ്ങിനില്ക്കെ
കിതയുള്ളൊരു പാന്നയോടു മെല്ലെ-
ക്കിതവൻ മന്ത്രി മുറ്റു ചെയ്തു ചോദ്യം: 39

അവളുള്ളവിധം മറച്ചൊരല്പം
കളവും ചൊല്ലി: 'കരുത്തിരുണ്ട കള്ളൻ
ജവമോടു കടന്നു കുട്ടിയെക്കാ-
ന്നവശം പാഞ്ഞുമറഞ്ഞു കൂരിരുട്ടിൽ'. 40

ഇതു കേട്ടു ജനങ്ങൾ വീണ്ടുമാർത്തു
ചതുരന്മാർ ചിലർ പാഞ്ഞിതാളെ നോക്കാൻ;
അതുപോലെപരക്രിയയ്ക്കു വേണ്ടു-
ന്നതു ചെയ്യിച്ചു മുറയ്ക്കു മന്ത്രിവർഗ്ഗം. 41

അഥ നാടു ഭരിച്ചു വേണ്ടമട്ടിൽ
പ്രഥമാനപ്രഭുഭാവമോടു മന്ത്രി;
വ്യഥപൂണ്ടൊരു പാന്ന രാജധാനി-
കഥ മാററി പരമാർഹഷാഗൃഹത്തിൽ. 42

ഇതുമാതിരി വർത്തകന്റെ വീട്ടിൽ-
പ്പുതുവീരോദയസിംഹരാജരത്നം
ചതുരാംഗന കാപ്പതേ ധരിച്ചി-
ലതുലാശാവശവർത്തി ബാണവീരൻ. 43

ധരണീപതി സാംഗരാമസിംഹൻ
തരമോർത്തും പടിയന്നു കാത്ത രാജ്യം
പരമസ്സചിവൻ നരേന്ദ്രമട്ടിൽ
ത്വരസാ കാപ്പതിനെത്രയും കുഴങ്ങി. 44

ദുരമൂത്തൊരു മന്ത്രി മന്നനായി,
കരമേറ്റി, നിലവിട്ടു കോഴവാങ്ങി,
നരപാലർ നടത്തിവന്ന ധർമ്മം
നിരസിച്ചു ബത! നിരസിച്ചു ലോകം. 45

ഇതി കേവലമെട്ടുവത്സരംകൊ-
ണ്ടതിദൌസ്ഥ്യം പ്രജകൾക്കു പററിയേററം;

ക്ഷിതിപാലകബാലകൻ വളർന്നു
പ്രതിപക്ഷക്ഷതി പാർത്തു കാത്തിരുന്നു. 46

അവളായുധവിദ്യ, നീതിശാസ്ത്രം,
നഗരാജ്യസ്ഥിതി, നാട്ടുകാർക്കിണക്കം,
ഇവ രാജകുമാരനിൽപ്പുകർത്തി-
ട്ടവനെക്കൊണ്ടു മുതിർന്നു നാട്ടുനേടാൻ. 47

ഒരുനാൾ സചിവൻ നൃപാസനത്തിൽ-
പ്പുരുധാടിപ്പടി കേറി വാണിടുമ്പോൾ
ഒരു ബാലയുവാവു ചെന്നു കേറി-
ഗ്ഗുരുധീരധ്വനിയോടിവണ്ണമോതി:— 48

"നൃപധാടി കൈതിച്ച മന്ത്രിയാം നീ
കപടംകൊണ്ടു വധിച്ച ബാലനീഞാൻ
സ്വപദത്തിലിതാ കടന്നുവന്നു;
വിപരീതം തവ ഭാഗ്യമിന്നു തീർന്നു. 49

എന്നോതിനിന്നുദയസിംഹനൃപാലബാല-
നൊന്നോങ്ങിയുക്കിലുടവാളടവോടു വീശി;
അന്നോളമേയിതറിയാത്തൊരു ബ്രാഹ്മണവീരൻ
ചെന്നോർമ്മകെട്ടു നരകക്കുഴിയിൽപ്പതിച്ചു. 50

പണ്ടേ താതന്റെ മന്ത്രിപ്പണി പഴകിയൊരു-
ബ്ബ്രാഹ്മണവീരൻ മതിക്കെ-
ട്ടെന്തേവം ഹിംസചെയ്യുന്നിതിനെ തന്റെതായ-
വെച്ചുപോരുന്ന രാജ്യം;
കണ്ടോറാ രാജപുത്രൻ നിജപിതൃനിധനം
ചെയ്ത പാപാസഹായം-
കൊണ്ടേ സിംഹാസനത്തിൽക്കയറിയരുളിനാൻ
ധർമ്മരക്ഷാധികാരം.

# ഭദ്രകാളീസ്തവം

## (അഷ്ടകം)

---

തീക്കട്ടക്കൺചുകന്നൊപ്പുരമഥനകടം-
ക്രോധരക്തത്തൂടൊപ്പം-
ഗ്ഗുക്കിൽ ചാടിപ്പുറത്തെത്തിയ ഹരതനയേ!
രക്തചാമുണ്ഡി തായേ!
ദീർഘാപാംഗം ചലിപ്പിച്ചടിയനുടെ മഹാ-
ഘോരസംസാരമായാ-
ദുഃഖാവേശം മുടിയ്ക്കും കനിവൊടു ചുതിയേ-
ടൊത്തഴം ഭദ്രകാളി! 1

കാതിൽ ചാർത്തും ചലൽക്കുണ്ഡലനിലയിലൂല-
ഞ്ഞാനസിംഹങ്ങളോരേ-
ജാതിയെല്ലാത്തുച്ചമെന്നിച്ചലറിയിടപെടും
തന്റെ രൗദ്രാട്ടഹാസം
ഭീതിപ്പെട്ടിട്ടു പെട്ടെന്നസുരപരിഷയിൽ
പ്രേതബാധാർത്തിപ്പെട്ടാൻ
നീതിക്കെല്ലാക്കുമമ്മേ! കനിയുക പുതിയേ-
ടത്തഴം ഭദ്രകാളി! 2

ദുഷ്ടന്മാരെക്കെട്ടുക്കാംപടി ദുരിതഭരം
ദൂരദൂരം കെടുത്തും,
ശിഷ്ടന്മാരെപ്പുലത്തുംപടി ശിശിരരുശാ
പുണ്യപൂരം വളർത്തും,

പുഷ്ടപ്രൗഢപ്രഭാവം പ്രകടമുലകിടം
കാത്തുകൊള്ളുന്നാദ്യയേ!
സ്പഷ്ടം നോക്കി പ്രസാദിച്ചരുളുക പതിയേ-
ടത്തെഴും ഭദ്രകാളി! ൩

നായന്മാർ തൃക്കകോലിൽ കയ്യലിലിങ്ങു കൊള്ളു-
ത്തിന്മേലായ് തൂങ്ങിനിന്നി-
ട്ടായംമാറാതെ വാളും പരിചയുമടവി-
ന്നൊത്തിളക്കിക്കളിച്ചും
സാമർത്ഥ്യം ഘോര ഘോരം നരബലി കഴിച്ചും
ടെന്നു ഭാവിച്ചു കൂളും
തായത്തിൽ തുള്ളുമമ്മേ! കനിയുക പതിയേ-
ടത്തെഴും ഭദ്രകാളി! 4

ലോകക്ഷേമപ്രത്യുപ്പോക്കിപ്പലപടി പലരു-
മ്മാറ സമ്പത്തിണക്കി-
ച്ചോകത്തിൽ ഭക്തിക്കൂട്ടിപ്പരമസുഖഗതി-
ക്കുള്ള മാർഗ്ഗങ്ങളും കാട്ടി
ലോകത്രാണം യഥാർത്ഥസ്ഥിതിയിലിഹ നട-
ത്തുന്ന മായേ! പ്രസന്നാ-
ലോകം കാക്കുന്നെന്നും രക്ഷിച്ചരുളുക പതിയേ-
ടത്തെഴും ഭദ്രകാളി! 5

പ്രത്യക്ഷം ദേവകൾക്കും പ്രകടമൊരു മറി-
വുള്ള മായത്തിനാലേ
പ്രത്യക്ഷം ദാനവർക്കും പരമഗതി കൊടു-
ക്കുന്ന കാരുണ്യശീലേ!

സത്യം നീയമ്മയല്ലോ സകലരുടെയുമം-
ജ്ജീവനിർമ്മാണവിത്തേ!
നിത്യം സേവിക്കുമെന്നിൽക്കനിയുക പുതിയേ-
ടത്തെഴും ഭദ്രകാളി. 6

യുക്തിക്കൊത്താമസം രാജസമതുവിധമേ
സാത്വികം മൂന്നുമട്ടം.
സക്തിക്കൊക്കുന്ന പൂജാവിധി പലർ പലതും
ചെയ്കിലിങ്ങൊന്നുപോലെ
ഭക്തിയെക്കണ്ടു നന്ദിച്ചുപരിഗതി കൊടു-
ക്കുന്ന നാനാസ്വരൂപേ!
മുക്തിക്കേകുടിയെന്നിൽ കനിയുക പുതിയേ-
ടത്തെഴും ഭദ്രകാളി! 7

എല്ലാമെൻമക്കളാണീയുലകിലുഴലുമീ-
ജ്ജീവജാലങ്ങളെന്നോ-
ത്തുല്ലാസം കൂട്ടുമാറങ്ങിരുന്ന കരളിൽ വളർ-
ന്നുള്ള വാത്സല്യമോടേ
എല്ലാർക്കും സ്വാത്മബോധത്തിനു പലവഴിയായ്
പാട്ടപ്പെട്ടീട്ടുമമ്മേ!
ഉല്ലാനന്ദത്തിനെന്നിൽ കനിയുക പുതിയേ-
ടത്തെഴും ഭദ്രകാളി! 8